# മലങ്കരസഭ

THE MALANKARA SABHA

MALAYALAM MONTHLY, Vol-64, Issue-9, ₹20

SEPTEMBER 2020



“

നിത്യം വദനേ സ്ലീബായിൻ
റൂശ്മ്ാ കുത്തുന്നു ഞങ്ങൾ
നാശം വൻചതിയിവ നീക്കി
തൽ ബലമടിയാരെ കാക്കും

# IAS HOTSPOT MGOCSM

## CIVIL SERVICE ACADEMY

ORTHODOX STUDENT CENTRE,OPP. AKG CENTRE
PALAYAM, THIRUVANANTHAPURAM

www.iashotspot.com | www.mgocsmacademy.in | mail@iashotspotmgocsm.com

## REGULAR BATCHES

**1 YEAR**
**FOUNDATION BATCHES**
FOR HS /HSS / COLLEGE STUDENTS

## WEEKEND BATCHES

Exclusive
**3 YEAR P C M BATCH**
FOR UNDER GRADUATE STUDENTS

## LIVE CLASSES

- Expert Faculty
- Comprehensive Study Materials
- Weekly assessment test & monthly revision test
- Targeted Mentoring Program

## ADMISSION OPENS !!



**H.H. Baselios Marthoma Paulose II**
(Catholicos of East & Malankara Metropolitan)
PATRON

For More Details

**9946 944 544 , 9496 800 217**



**H.G. Dr. Zacharias Mar Aprem**
(MGOCSM President)
CHAIRMAN



**Fr. Jeezon P. Wilson**
(MGOCSM General Secretary)
VICE CHAIRMAN



**Fr. Saji Mekkattu**
Administrator



**Dr. P. Sarin IAAS**
Executive Director



**Johnson Keppallil**
Director



**Sreejith R. S.**
Academic Director

#CELEBRATINGLEARNING

www.iashotspot.com

മലങ്കരസഭ
ESTD. 1946
മാസിക

മലങ്കരസഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണം . 2020 സെപ്റ്റംബർ . ലക്കം 9 . പുസ്തകം 64 . വില ₹ 20

തനിച്ച് നില്ക്കുന്നതിൽ ഭയമുണ്ടോ?
കുരിശിനെ നോക്കുക.
തള്ളിപ്പറയുന്നവർ അലോസരപ്പെടുത്തുന്നോ?
കുരിശിനെ നോക്കുക.
ഒറ്റുകാർ സങ്കടമേറ്റുന്നോ?
കുരിശിനെ നോക്കുക.
നുണവിറ്റു തിന്നുന്നവർ അകമുലയ്ക്കുന്നോ?
കുരിശിനെ നോക്കുക.
അധാർമ്മികതയുടെ രാഷ്ട്രീയം അസഹ്യപ്പെടുത്തുന്നോ?
കുരിശിനെ നോക്കുക.

പരിശുദ്ധ സഭയേ,
കുരിശിനെ നോക്കുക.
കുരിശിൽ തറയ്ക്കപ്പെട്ടത് സത്യമാണ്.
അത് സന്ധിക്കപ്പെട്ടത് സത്യത്തോടാണ്.
സ്വയനീതീകരണത്തിന്റെ മേനിപറച്ചിലുകൾ അതിലില്ല.
ദൈവഹിതാനുസരണത്തിന്റെ മൗനമന്ദഹാസം മാത്രം.

സത്യമായും,
കുഴിച്ചുമൂടപ്പെട്ട കുരിശനുഭവങ്ങളുടെ
വീണ്ടെടുക്കൽ തന്നെയാണ്
ഇക്കാലം നമ്മോട് ആവശ്യപ്പെടുന്നത്.
സത്യസന്ധതയുടെ ഉള്ളുറപ്പാണ്
സ്ലീബായുടെ പെരുന്നാളിൽ
നാം വീണ്ടെടുക്കേണ്ടത്!

സഖേർ



മലങ്കരസഭ മാസിക
കാതോലിക്കേറ്റ് അരമന,
ദേവലോകം,
കോട്ടയം-04
ഫോൺ: 0481- 2573234

മൊബൈൽ: 9744648617, 9947804477, ഇ.മെയിൽ: malankarasabha1946@gmail.com, sabhamasika@yahoo.com,

**പംക്തികൾ**



**കോവിഡ്** 19 രോഗത്തിന്റെ പശ്ചാത്തലത്തിൽ ഭാരതത്തിൽ പ്രഖ്യാപിച്ച ലോക് ഡൗൺ നാളുകളിൽ **മലങ്കര സഭ മാസികയുടെ 2020 ഏപ്രിൽ, മെയ്, ജൂൺ ലക്കങ്ങൾ** അച്ചടിച്ച് വിതരണം ചെയ്യുന്നതിന് സാധിച്ചിരുന്നില്ല. ഓൺലൈനിൽ മാത്രമാണ് ഇക്കാലയളവിൽ മാസിക പ്രസിദ്ധീകരിച്ചത്. ഈ മൂന്നു മാസക്കാലത്തേയും മാസികകൾ ഒരുമിച്ച് ചേർത്തു ഏതാനും കോപ്പികൾ അച്ചടിച്ച് ലൈബ്രറികളിൽ സൂക്ഷിക്കുന്നതാണ്. മാസികയുടെ വരിസംഖ്യ അടവിന്റെ കാലയളവ് പൂർത്തിയാകുന്നവർക്ക് യഥാക്രമം മുന്നോട്ടുള്ള മൂന്നുമാസങ്ങളിലെ മാസികകൾ അയച്ചു നൽകുന്നതാണ്.

**-എഡിറ്റർ**

MALAYALAM MONTHLY, SEPTEMBER 2020 Vol-64, Issue-9
മലങ്കരസഭ
THE MALANKARA SABHA





മുഖചിത്രം,കല
അമേക, കൊച്ചി

**സർക്കുലേഷൻ മാനേജർ**
കെ.എ. ജോൺ
9744648617
**അക്കൗണ്ടന്റ്**
ബിജു വർക്കി
9947804477
**ഗ്രാഫിക് ഡിസൈൻ**
ജിന്റോ കറിച്ചി
9947124980

Bank
S.B.I Devalokam, Account Name & Number- Malankara Sabha (57017053203)
IFSC Code - SBI N 0070820

Read online:
**www.malankarasabhaonline.com**



# മഹാപുരോഹിത സന്ദേശം

നമ്മുടെ കർത്താവിന്റെ ശരീരമായ സഭ പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായാൽ മലങ്കരയിൽ സ്ഥാപിക്കപ്പെട്ടിട്ട് രണ്ട് സഹസ്രാബ്ദങ്ങൾ പിന്നിടുകയാണല്ലോ. ക്രിസ്തീയ സാക്ഷ്യത്തോടും സത്യവിശ്വാസത്തോടും കൂടെ ഈ ദേശത്ത് ഇക്കാലമത്രയും നിലനിൽക്കുവാൻ ദൈവം നമ്മെ സഹായിച്ചു. പരിശുദ്ധ സഭയുടെ വിദേശ ബന്ധങ്ങൾ പലപ്പോഴും തർക്കങ്ങളിലേക്കും, വ്യവഹാരങ്ങളിലേക്കും നമ്മെ നയിച്ചിട്ടുണ്ട് എന്നുള്ളത് പരമാർത്ഥമാണ്. നീണ്ടുനിന്ന തർക്കങ്ങളുടെയും വ്യവഹാരങ്ങളുടെയും പരിസമാപ്തി എന്ന നിലയിലാണ് 2017 ജൂലൈ 3-ാം തീയതിയിലെ ബഹു. സുപ്രീംകോടതി വിധിയെ നാമെല്ലാവരും വിലയിരുത്തിയത്. പരിശുദ്ധ സഭയിൽ ശാശ്വതസമാധാനം കൈവരുത്തുന്നതിന് ഈ വിധിയിലൂടെ സാധിക്കുമെന്ന് നാം ഏവരും വിശ്വസിക്കുകയും ചെയ്തു. അതുകൊണ്ടുതന്നെയാണ് മലങ്കര സഭാമക്കൾ ഏവരും ഒന്നായിത്തീരുവാനും ഒരേ വിശ്വാസത്തിന്റെ പൈതൃകം പേറുന്ന കുടുംബാംഗങ്ങൾ എന്ന നിലയിൽ ക്രിസ്തുവിന്റെ ഏക ശരീരമായി, വ്യവഹാര രഹിത സഭയായി നിലനിന്നുകൊണ്ട്, ശാശ്വത സമാധാനത്തിലേക്ക് എത്തിച്ചേരുവാനും നാം ഹൃദയപൂർവ്വം ആഹ്വാനം ചെയ്തത്. അതിനുള്ള ശ്രമമാണ് നാം തുടർന്നുകൊണ്ടിരിക്കുന്നത്. ഒരു വിശ്വാസിപോലും സഭയ്ക്ക് നഷ്ടമായിക്കൂടാ. സമാധാനം ദൈവീക ദാനമാണ്, പിശാചിന്റെ കൗശലമായ കലഹം സഭാഗാത്രത്തിൽ ഉണ്ടാക്കുന്ന മുറിവുകൾ അങ്ങേയറ്റം വേദനാജനകമാണ്.

വാത്സല്യമക്കളെ, ദിവ്യവും ദൈവീകവുമായ സമാധാനത്തിനുവേണ്ടി നാം ഏവരും പ്രതീക്ഷിക്കുകയും, പ്രാർത്ഥിക്കുകയും ചെയ്യുന്നുവെങ്കിലും കലഹവും ഭിന്നതയും ഇന്നും തുടരുന്നു എന്നത് ഏറെ ദു:ഖത്തോടെ മാത്രമേ കാണുവാനാകൂ. ബഹുമാനപ്പെട്ട സുപ്രീംകോടതി വിധിയുടെയും സഭാ ഭരണഘടനയുടെയും അടിസ്ഥാനത്തിൽ ഈ സഭയിൽ ശാശ്വത സമാധാനം സ്ഥാപിക്കപ്പെടുവാൻ ബലഹീനനായ നാം ദൈവമുമ്പാകെ മുട്ടിപ്പായി പ്രാർത്ഥിക്കുന്നു. നിലവിലുള്ള സാഹചര്യത്തിൽ ലഭ്യമായിരിക്കുന്ന സ്വാതന്ത്ര്യം പോലും നഷ്ടമാക്കുവാൻ പിശാച് സർവ്വശക്തിയോടും കൂടി പരിശ്രമിക്കുന്ന കാഴ്ച വളരെ വ്യക്തമാണ്. സമാധാനം തകർത്തുകൊണ്ട് അക്രമം നടത്തുവാൻ ശ്രമിക്കുന്ന തല്പരകക്ഷികൾ വ്യാജവാർത്തകൾ പരത്തുവാനും ഏറെ ബദ്ധപ്പെടുന്നു.'കഴിയുമെങ്കിൽ വ്രതസ്ഥരെപ്പോലും തെറ്റിക്കു 'വാനായി ഉഴലുന്ന ആകൽക്കറുസായുടെ തന്ത്രങ്ങൾക്ക് ഉപകരണങ്ങളായി ഉപയോഗിക്കപ്പെടുന്നവർ സമാധാനത്തിനുള്ള അവസരം നഷ്ടമാക്കുകയാണ് ചെയ്യുന്നത്. പള്ളികളിൽ നടത്തപ്പെടുന്ന അക്രമങ്ങളും, സമൂഹ മാദ്ധ്യമങ്ങളിലൂടെയുള്ള വ്യാജ പ്രചരണങ്ങളും, പരിശുദ്ധ സഭയുടെ ചുമതലക്കാരുടേതെന്ന നിലയിൽ സമൂഹത്തെ വിഷലിപ്തമാക്കുവാനായി കൃത്രിമ രേഖകൾ ചമയ്ക്കുന്നതുൾപ്പെടെയുള്ള പ്രവർത്തനങ്ങളും ദൈവമുമ്പാകെ ശിക്ഷാർഹങ്ങളാണെണ് ഇവയൊക്കെയും ആസൂത്രണം ചെയ്യുന്നവർ മറന്നുപോകരുത്. നമ്മുടെ കർത്താവ് കൽപ്പിച്ചിരിക്കുന്നതിൻപ്രകാരമുള്ള ശാശ്വത സമാധാനം പരിശുദ്ധ സഭയിൽ സ്ഥാപിക്കപ്പെടുന്നതിനുവേണ്ടി പ്രാർത്ഥനയോടും ഉപവാസത്തോടും കൂടെ നാം ഏവരും ദൈവസന്നിധിയിൽ നമ്മുടെ യാചനകൾ സമർപ്പിക്കണം. ദൈവം അനുഗ്രഹിക്കട്ടെ.

**ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ**



# സുവിശേഷപരമായ അതിജീവനം സാധ്യമാണ്

■ ഗീവർഗീസ് മാർ കൂറിലോസ്



ഈ കാലഘട്ടം കോവിഡിന്റേത് എന്ന തരത്തിൽ ലോക ചരിത്രത്തിൽ ഇടം നേടിയിരിക്കുന്ന അതിദാരുണമായ ദശാസന്ധിയിൽ മനുഷ്യസമൂഹം വല്ലാതെ വിറങ്ങലിച്ച് നിൽക്കുകയാണ്. മനുഷ്യ സമൂഹത്തെ വല്ലാതെ ഭീതിയിലും അമ്പരപ്പിലും ആഴ്ത്തി കൊണ്ട് അവരുടെ മാനസീക നിലയെ തന്നെ വല്ലാതെ ഈ മഹാമാരി ബാധിച്ചിരിക്കുന്നു എന്നത് വസ്തുതയാണ്. ഈ കാലഘട്ടത്തിൽ പ്രത്യാശപൂർണ്ണമായ ഒരു സമീപനം മനുഷ്യമനസ്സുകളിൽ രൂപപ്പെടുത്തുകയാണെങ്കിൽ ഏതു പ്രതിസന്ധികളെയും അതിജീവിച്ച് മാനവ സമൂഹത്തിനു ഒരു പുതിയ മാനം സൃഷ്ടിക്കാൻ കഴിയും എന്നതിൽ സംശയമില്ല. വേദപുസ്തക ചരിത്രത്തിലും സഭയുടെ ചരിത്ര വഴികളിലും നൊമ്പരങ്ങളിലും നെടുവീർപ്പുകളിലും തകർച്ചകളിലും വീണുപോയ ജനസമൂഹം ദൈവത്തിലധിഷ്ഠിതമായ ആത്മ സമർപ്പണം കൊണ്ട് അവരുടെ ജീവിതത്തെ ഒരു ഉയിർത്തെഴുന്നേല്പിന്റെ വഴികളിൽ എത്തിച്ചു എന്നത് നമ്മുടെ പ്രത്യാശയുടെ ആഴം വർദ്ധിപ്പിക്കുന്നു. നമ്മുടെ ക്രൈസ്തവികതയിലെ പരിശുദ്ധാത്മ വ്യാപാരം മരണത്തിന്റെ ഉൾവിളികളെക്കാൾ ജീവന്റേയും അതിജീവനത്തിന്റെയും സാദ്ധ്യതകളെ പകർന്നു നൽകുവാനുള്ള സാക്ഷ്യമായി മാറണം. ആരാധനാലയങ്ങളിൽ സജീവമായി പങ്കെടുത്ത് ആത്മീയ ഉന്നമനം പ്രാപിച്ചിരുന്ന മനുഷ്യരാകെ അതിൽ നിന്നു അകലം പാലിക്കേണ്ടി വരുന്നത്  വേദനാജനകവും ലോകത്തിന്റെ നവീകരണ സാദ്ധ്യതകളെ പ്രതിരോധിക്കുന്നതുമായി മാറുന്നു.

എല്ലാ മതങ്ങളും അവരുടെ ആചാരങ്ങളും അനുഷ്ഠാനങ്ങളും ആഘോഷങ്ങളും പരിമിതപ്പെടുത്തുന്നു. കേരളത്തിന്റെ സമ്പന്നതയുടെ ആഘോഷമായ ഓണം പോലും അകത്തളങ്ങളിൽ ഇരുന്നു ആഘോഷിക്കേണ്ട സാഹചര്യമാണ് ഇന്നുള്ളത്. മനുഷ്യരാശിയുടെ സംസർഗ്ഗത്തിന്റെ എല്ലാ വേദികളും കൊട്ടി അടക്കപ്പെടുമ്പോൾ ക്രിയാത്മകമായും സൃഷ്ടിപരമായും ക്രൈസ്തവീകമായും എങ്ങനെ നേരിടണം എന്നാലോചിക്കേണ്ടതുണ്ട്. ഇക്കാലത്തിൽ online മാധ്യമങ്ങളിലൂടെയുള്ള ആരാധന, വചനഘോഷണം, വീടിന്റെ അകത്തളങ്ങളിൽ തന്നെയിരുന്ന് അവയെ ഒരുക്കത്തോടെ സ്വീകരിക്കാനുള്ള വിശ്വാസികളുടെ താല്പര്യം, ക്രിയാത്മകമായും അതിനു വേണ്ടി ഒരുങ്ങുകയും വിശ്വാസികളെ ഒരുക്കുകയും ചെയ്യുന്ന പുരോഹിത ഗണങ്ങളിലുള്ളവരുടെ തീക്ഷ്ണത എന്നിവ ശ്രദ്ധേയമാണ്. ഭവനത്തിലെ ഒരു സുവിശേഷീകരണ സാദ്ധ്യത കൂടി ഇവിടെ നിലനിൽക്കുന്നു. ആരാധന പാരമ്പര്യത്തിലും വേദപുസ്തക ജീവിത്തിലും കുടുംബാംഗങ്ങളെ ശക്തീകരിക്കാനുള്ള മുതിർന്നവരുടെ ദൗത്യം കൂടെയാണത്. ഇത് ഭവനത്തിൽ വൃദ്ധമാതാപിതാക്കളും മക്കളും പേരകുട്ടികളും തമ്മിലുള്ള ആത്മീയ സംവേദത്തിനും ധാർമ്മിക പരിശീലനത്തിലും പോയകാലങ്ങളിലെപ്പോലെ സാധിക്കുമെന്നതും ആശ്വാസകരമാണ്. കോവിഡിനെ അതിജീവിക്കാനുള്ള നിരന്തര പ്രാർത്ഥനകളിൽ മുഴുകുമ്പോഴും സ്ലീബാ പെരുന്നാളിൽ കർത്താവിന്റെ സ്ലീബായെ അനുസ്മരിക്കുകയും വിശ്വാസ പ്രമാണത്തിൽ പ്രഖ്യാപിക്കുന്നതു പോലെ അവന്റെ രണ്ടാമത്തെ വരവിൽ മരിച്ചവരുടെ ഉയർപ്പും വരുവാനുള്ള ലോകത്തിലെ പുതിയ ജീവനു വേണ്ടിയുള്ള ആഗ്രഹവും ആകണം നമ്മുടെ ആത്മീക ലക്ഷ്യം. വി. മാമോദീസായിൽ സാത്താനെ ഉപേക്ഷിക്കുകയും മശിഹായെ സ്വീകരിക്കുകയും ചെയ്യുക എന്നുള്ളത് വിശ്വാസിയുടെ ജീവിതത്തിൽ നിരന്തരം സംഭവിക്കുകയും ജീവിതാവസാനം വരെ പുതുക്കപ്പെടുകയും ചെയ്യേണ്ടതാണ്. ആത്മാവിന്റെ ഫലം അനുഭവിക്കുമ്പോൾ തന്നെ അത് മറ്റുള്ളവർക്ക് കൂടി പങ്കിടാൻ തക്കവണ്ണം നമുക്ക് കഴിയണം. ക്രിസ്താനുഭവങ്ങളെ ഈ നാളുകളിൽ അവനവന്റെ ഹൃദയങ്ങളിൽ സ്വായത്തമാക്കുക എന്നുള്ളതാണ് പ്രധാനം. അതാത് സമയങ്ങളിൽ ഈ അനുഭവത്തെ സജീവമാക്കുകയാണ് ആദ്ധ്യാത്മിക സംഘടനകളുടെ ലക്ഷ്യവും ദൗത്യവും. കോവിഡിന്റെ പശ്ചാത്തലത്തിൽ സഹോദരന്റെവേദനയെക്കുറിച്ചുള്ള കരുതൽ നമ്മുടെ സുവിശേഷ സാക്ഷ്യമായി തീരണം. ഇത് ജാതി മത ചിന്തകൾക്ക് അതീതമായി എല്ലാവരോടുമുള്ള സമീപനവുമാണ്, നമ്മുടെ ദൈവാലയങ്ങളും കുടുംബങ്ങളും അപരന്റെ വേദനയിൽ പങ്കു ചേരാൻ മുമ്പിട്ട് നിൽക്കുന്നു എന്നത് അനുഗ്രഹകരമാണ്. അങ്ങനെ യേശു അനുഭവത്തെ പരിചയപ്പെടുത്തുവാൻ നമുക്കാകണം. ജോലി നഷ്ടപ്പെട്ടവർ, ശമ്പളം നഷ്ടപ്പെട്ടവർ, ജീവിത നിലവാരം തകർന്നു പോയവർ എന്നിവരെ കൈപിടിച്ചുയർത്തുന്നതിൽ പുരോഹിതരും ആത്മീയ സംഘടനാ പ്രവർത്തകരും പ്രവർത്തിക്കുന്നത് സഭാ ജീവിതത്തിന്റെ ഉത്തരവാദിത്വം കൂടിയാണ്. വ്യക്തിപരമായി ലാളിത്യം പാലി

ക്കുകയും അതിൽ നിന്ന് സഹോദരനെ കരുതുകയും അങ്ങനെ ഒരുമിച്ച് മുന്നേറുന്ന ഒരു സാമൂഹിക ക്രമമാണ് ദൈവം ആഗ്രഹിക്കുന്നത്. അതും ഒരു ദൈവരാജ്യ അനുഭവമാണ്.

സമ്പന്നതയുടെ ഔന്നത്യങ്ങളിൽ നിന്നവർ പോലും തകർന്നടിയുന്നതും അനേക സ്ഥാപനങ്ങൾ അടച്ചു പൂട്ടപ്പെടേണ്ടിവരുന്നതും ആരുടെയും മുമ്പിൽ കൈനീട്ടാതെ കുലീനമായി ജീവിച്ച പലരും ജീവ സന്ധാരണത്തിന് രഹസ്യമായെങ്കിലും മാനം പോകാതെ മറ്റുള്ളവരോട് കൈനീട്ടേണ്ടി വരുന്ന അതിദാരുണമായ സാഹചര്യങ്ങൾ ആഗോളവ്യാപകമായി നിലനില്ക്കുന്നു എന്നുള്ളത് യാഥാർത്ഥ്യമാണ്. പുറം രാജ്യങ്ങളിൽ കഠിനമായി അദ്ധ്വാനിക്കുകയും അവനവന്റെ ഇടങ്ങളിൽ അലസമായിരിക്കുകയും ചെയ്യുന്ന മലയാളിയുടെ തൊഴിൽ സംസ്ക്കാരത്തെപ്പോലും മാറ്റിയെ മതിയാകൂ എന്ന് ഈ കാലം നമ്മെ ഓർമ്മിപ്പിക്കുന്നു. തൊഴിൽ ദായകരുടെയും നിക്ഷേപകരുടെയും ആശങ്കകൾ ഒഴിവാക്കാനും രാഷ്ട്രീയ ഇടപെടലുകൾ മൂലമുള്ള തൊഴിൽ സ്തംഭനം ഒഴിവാക്കാനും നമ്മുടെ സാമൂഹിക ക്രമത്തിൽ അടിയന്തരമായ ഇടപെടലുകൾ നടത്തിയെങ്കിൽ മാത്രമെ ഈ കാലഘട്ടത്തെ നമുക്ക് അതിജീവിച്ച് മുന്നേറുവാനും തൊഴിൽ നഷ്ടപ്പെട്ടവരെ സഹായിക്കാനും കഴിയുകയുള്ളു. ഗവൺമെന്റും രാഷ്ട്രീയക്കാരും മതസമൂഹങ്ങളും ഓരോ പ്രദേശത്തും ഉള്ള വിഭവശേഷികളെ ക്രിയാത്മകമായി ഉപയോഗിച്ച്, പൊതുജനങ്ങളുടെ ജീവനോപാധികളായി പരിവർത്തിപ്പിക്കുന്നതിൽ വിജയിക്കുകയാണെങ്കിൽ ഈ കോവിഡുകാല പ്രതിസന്ധികളെ നമുക്ക് ഒരുമിച്ച് അതിജീവിക്കാൻ കഴിയും.

പ്രളയകാലത്തിന്റെ അതിജീവനപാതകൾ നമുക്ക് കരുത്താണ്. അതിന്റെ നന്മകളെ കൊയ്തെടുത്തവർ വരുംകാല പ്രതിസന്ധികളെ അതിജീവിക്കുവാനുള്ള ചാലകശക്തിയാണെന്നോർക്കണം. കോവിഡ് ഭീകരതയോ അതിനേക്കാൾ വലിയ ദാരുണ പ്രതിസന്ധികളോ ഭാവികാലങ്ങളിൽ ഉണ്ടായാലും അതിനെതിരെ കരുത്താകുവാൻ കഠിന പരിശ്രമം ചെയ്യണമെന്നുകൂടെ ഈ കാലം നമ്മെ ഓർമ്മിപ്പിക്കുന്നു. അവനവന്റെ ഒറ്റപ്പെട്ട തുരുത്തുകളിലേക്ക് ഒതുങ്ങിപോയ മനുഷ്യാവസ്ഥ, സാമൂഹിക സമ്പർക്കങ്ങളിലൂടെയും പരസ്പരം കൈത്താങ്ങാകുന്നതിലൂടേയും ശക്തമായ തിരിച്ചുവരവിന്റെ ഉൾവിളി പ്രദർശിപ്പിക്കുന്നു. കാർഷിക സംസ്ക്കാരമുള്ള കേരള തനിമയിൽ നിന്ന് ഭക്ഷണാവശ്യങ്ങൾക്ക് മറ്റു സംസ്ഥാനങ്ങളിലേക്ക് കരം നീട്ടേണ്ടി വരുന്ന ഗതികേടിലേക്ക് നമ്മെ കൊണ്ടെത്തിച്ചതു തന്നെ പ്രകൃതിയുമായുള്ള നമ്മുടെ നൈസർഗ്ഗീക ബന്ധം നഷ്ടപ്പെട്ടതിന്റെ തെളിവാണ്. ഈ കോവിഡുകാലം പ്രകൃതിയിലേക്ക് മടങ്ങാനും നമ്മുടെ കാർഷിക സംസ്കൃതിയെ പരിപോഷിപ്പിക്കാനും കഴിയണം. അവനവന്റെ മണ്ണിൽ തന്നെ അന്നം കണ്ടെത്താനുള്ള സാഹചര്യം നാം സൃഷ്ടിക്കുന്നു. അത്തരമൊരു നീക്കം രോഗാതുരമായ ഭക്ഷണ ശീലങ്ങളിൽ നിന്നും ആരോഗ്യപരമായ ഭക്ഷ്യസംസ്ക്കാരത്തിലേക്ക് നമ്മെ മാറ്റും. "നമുക്കോണം വിളമ്പണമെങ്കിൽ അയൽനാട്ടുകാരൻ വിയർക്കണം" എന്ന പേരുദോഷം നമുക്ക് മാറ്റാൻ സമയമായിരിക്കുന്നു. നമ്മുടെ ഇടവകകളിലൂടെ കാർഷിക സംസ്കൃതിയെ സംരക്ഷിക്കുവാനുള്ള പ്രവർത്തനങ്ങൾ സഭാതലത്തിൽ ഉണ്ടാകേണ്ടതനിവാര്യമാണ്. ദേവാലയങ്ങളിൽ തന്നെ കാർഷിക സംഘങ്ങൾ രൂപപ്പെടുന്നത് തൊഴിൽ സംരക്ഷണത്തിനും ഭക്ഷ്യസുരക്ഷയ്ക്കും കാരണമാവുമെങ്കിൽ സഭാതലത്തിലുള്ള പ്രവർത്തനങ്ങളുടെ വിജയമായി അത് പരിണമിക്കും.

ജാതിമത സാമുദായിക സ്പർദ്ധകൾക്ക് സ്ഥാനമില്ലെന്നും മാനവീകതയും അതിന്റെ മൂല്യങ്ങളും നിലനിൽക്കേണ്ട സാഹചര്യമാണ് എന്നുകൂടി ഈ കാലം നമ്മെ ബോധ്യപ്പെടുത്തുന്നു. ഓർത്തഡോക്സിക്ക് ഈ കാലഘട്ടത്തിൽ വളരെ പ്രാമുഖ്യം വന്നിരിക്കുന്നതിനാൽ 16-ാം നൂറ്റാണ്ടു മുതലുണ്ടായിട്ടുള്ള വിഭജനങ്ങൾ മൂലം വിഘടിച്ചുപോയ സഹോദരങ്ങൾക്കു വേണ്ടിയുള്ള വാതായനങ്ങൾ തുറന്നിട്ട് മലങ്കര സഭയിൽ ശാശ്വതമായ സമാധാനം രൂപപ്പെടുത്തുവാനും ഏറെ ശ്രമിക്കണം. വി. മാർത്തോമ്മാ ശ്ലീഹായുടെ അപ്പോസ്തോലിക പൈതൃകത്തിൽ ഒരുമനപ്പെട്ട് നിലനിൽക്കുന്ന ഒരു മലങ്കര സഭ അതിന്റെ പാരമ്പര്യത്തിലും പൈതൃകത്തിലും വിഭജിതമല്ലാതെ നിലനിൽക്കുന്നതും അതിജീവിക്കുന്നതും ആണ് അഭികാമ്യം.

എക്യുമെനിക്കൽ രംഗത്ത് പരിചയപ്പെട്ടിട്ടുള്ള ഓർത്തഡോക്സ് ഇതര സമൂഹം ഓർത്തഡോക്സിയുടെ മാനവും മാന്യതയും പങ്കുവയ്ക്കുമ്പോൾ എനിക്കഭിമാനമാണ് തോന്നിയിട്ടുള്ളത്. ഉന്നതരായ വേദശാസ്ത്രജ്ഞന്മാർ പോലും ഓറിയന്റൽ ഓർത്തഡോക്സ് സഭയുടെ വേദശാസ്ത്രവും വിശ്വാസവുമാണ് ലോകത്തിലേക്ക് ഏറ്റവും സമ്പൂർണ്ണമായിട്ടുള്ളതും ഉന്നതമായിട്ടുള്ളതും എന്ന് അംഗീകരിച്ചിട്ടുള്ള പല അവസരങ്ങളും അനുസ്മരിക്കുന്നു. 1961-ൽ അഖില ലോക സഭാ കൗൺസിലിന്റെ വാർഷിക കോൺഫറൻസ് ഡൽഹിയിൽ വച്ച് നടക്കുമ്പോൾ മലങ്കര സഭയുടെ പ്രതിനിധി ആയിരുന്നു ഭാഗ്യസ്മരണാർഹനായ ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ. എഡിൻബറോ കോൺഫറൻസു മുതൽ സജീവമായി ഇടപെട്ട വ്യക്തി എന്ന നിലയിൽ ആ അസംബ്ലിയിൽ പങ്കെടുത്ത ഓറിയന്റൽ-ബൈസന്റെയിൻ സഭാ തലവന്മാരെ ഒരുമിച്ചു ചേർത്ത് ഒരു വിമാനം ചാർട്ട് ചെയ്ത് അവരെയെല്ലാം കൊച്ചിയിലേക്ക് കൊണ്ടുവന്നു. ലോക ക്രൈസ്തവ നേതാക്കൾക്ക് അന്നത്തെ സഭയുടെ പ്രധാന മേലധ്യക്ഷനായ പ. ഗീവർഗീസ് ദ്വിതീയൻ ബാവ തിരുമേനിയുടെ സാന്നിദ്ധ്യത്തിൽ മലങ്കര സഭയുടെ പൈതൃകവും പാരമ്പര്യവും അവരെ മനസ്സിലാക്കാനും ഭാരതത്തിൽ ശക്തമായ ഒരു ഓർത്തഡോക്സ് സഭയുണ്ടെന്നും ബോധ്യപ്പെടുത്തുവാനും കഴിഞ്ഞു. ആർഷ ഭാരത സംസ്ക്കാരത്തിലും മാർത്തോമ്മാ ശ്ലീഹായുടെ പൈതൃകത്തിലും പൗരസ്ത്യ സമ്പന്നതയിലും നിറഞ്ഞു നിൽക്കുന്ന സഭയെ നേരിൽ കണ്ട ഈ സഭാ നേതാക്കൾ അവരവരുടെ സഭയിൽ മലങ്കരസഭയെപ്പറ്റി വലിയ സാക്ഷ്യമായി മാറി.

ഈ സമൂഹത്തിൽ ആ പിതാവിനെപ്പോലെ ഓർത്തഡോക്സിയുടെ സാക്ഷ്യമായി നിലനിൽക്കുവാൻ ഇന്നിന്റെ സഭയ്ക്കും കഴിയണം. സഭയിലെ സന്യാസമഠങ്ങളും, ആശ്രമങ്ങളും എക്കാലത്തെയും പ്രതിസന്ധികളെ അതിജീവിക്കുന്ന ഊർജ്ജവാഹികളായി മാറ്റപ്പെടണം. അൽമായ പ്രേഷിതത്വവും അൽമായ നേതൃത്വവും സഭയുടെ ഉന്നമനത്തിനും അതിന്റെ തീക്ഷ്ണമായ വളർച്ചയ്ക്കും ഉതകുന്ന ഉത്തമ സാക്ഷികളായി മാറ്റപ്പെടണം. കോവിഡ് കാലം ഒഴിഞ്ഞ് പോകുമ്പോൾ എങ്ങനെയെല്ലാമാണ് വീണ്ടും വിഭവശേഷികളെ ഉപയോഗിച്ച് സ്വാർത്ഥ സമ്പന്നതയുടെ ആൾ രൂപങ്ങളായി മാറാം എന്ന വിചാരമല്ല വേണ്ടത്. വരുവാനുള്ള ലോകത്തിലെ പുതിയ ജീവനും ജീവിതത്തിനും വേണ്ടിയുള്ള അടയാളപ്പെടുത്തലായി നമ്മുടെ ജീവിതം മാറ്റിക്കൊണ്ടാണ് നാം ഇതിനെ നേരിടേണ്ടത്. അടയാളപ്പെടുത്തലുകൾ അവനവന്റെ ആത്മാവിൽ ആദ്യം സംഭവിക്കണം. അവിടെ നിന്ന് അപരന്റെ കരുതലായി വളരണം. പ്രകൃതിയുടെ കാവലാളായി വിളിക്കപ്പെട്ടവരാണ് നാം എന്നത് മറക്കരുത്.

# സീറോ മലബാർ സഭയുടെ മേജർ ആർച്ച് ബിഷപ്പ് എത്രയും ബഹുമാനപ്പെട്ട കർദ്ദിനാൾ ജോർജ് ആലഞ്ചേരി പിതാവിന് വന്ദനം

അഭിവന്ദ്യ പിതാവേ അവിടുത്തെ തൃക്കരങ്ങൾ ചുംബിച്ചുകൊണ്ട് ഏതാനും കാര്യങ്ങൾ അറിയിക്കുവാൻ ആഗ്രഹിക്കുന്നു.

അങ്ങ് നേതൃത്വം നൽകുന്ന സിറോമലബാർ സഭയുടെ സിനഡ്, മലങ്കരസഭാ പ്രശ്നത്തെക്കുറിച്ച് നടത്തിയ പ്രസ്താവന പത്രങ്ങളിൽ കണ്ടു. വർഷങ്ങളായി നടന്നു വരുന്ന ഒരു തർക്കത്തെക്കുറിച്ച് അഭിപ്രായം പറയുമ്പോൾ രണ്ടുപക്ഷത്തെയും നിലപാടുകൾ വിശദമായി വിലയിരുത്തേണ്ടതായിരുന്നു എന്ന ചിന്ത ആദ്യമേ രേഖപ്പെടുത്തട്ടെ. അഭി. യൂഹാനോൻ മാർ ദിയസ്ക്കോറോസ് തിരുമേനിയോടൊപ്പം രണ്ടുവട്ടം ഞാൻ അങ്ങയുടെ അരമനയിൽ നിന്ന് ഇക്കാര്യങ്ങളെക്കുറിച്ചെല്ലാം സംസാരിച്ചത് ഓർക്കുന്നു. ഞങ്ങൾ ബോധിപ്പിച്ച ചില കാര്യങ്ങൾ പ്രസ്താവനയിൽ ഉൾപ്പെടുത്തിയതിലുള്ള നന്ദി അറിയിക്കുന്നു. കോടതിവിധി നടപ്പാക്കണം എന്ന് പറഞ്ഞത് ഉചിതമായി. നീതിന്യായ വ്യവസ്ഥയെ അങ്ങ് അംഗീകരിക്കുന്നു എന്നു കാണുന്നതിൽ സന്തോഷം. കോവിഡ് നിബന്ധന പാലിക്കുന്നതിനെക്കുറിച്ച് പറഞ്ഞതും ഉചിതമായി. ഈ കോവിഡ് കാലത്ത് വിശ്വാസം സംരക്ഷിക്കാനെന്ന വ്യാജേന വലിയ ആൾക്കൂട്ടം സൃഷ്ടിക്കുന്നതിന്റെ അപകടം വലുതാണ്. ഇനി പ്രസ്താവനയിൽ പറയുന്ന കാര്യങ്ങൾ ഓരോന്നായി എടുക്കാം.

നിയമം വ്യാഖ്യാനിച്ചു നടപ്പാക്കുമ്പോൾ സമാധാനം ഉറപ്പുവരുത്തണമെന്നും, സാവകാശം നടപ്പാക്കണമെന്നും പറഞ്ഞിരിക്കുന്നു; സന്തോഷം. സമാധാന ലംഘനത്തിലൂടെ നിയമം നടപ്പാക്കണമെന്ന് ഓർത്തഡോക്സ് സഭ ഒരിക്കലും ആഗ്രഹിച്ചിട്ടില്ല. ഒരു കോടതി വിധി ഉണ്ടായാൽ പരമാവധി സമയം കാത്തിരുന്ന ശേഷവും ഒരു വിഭാഗം അനുസരിക്കുന്നില്ല എങ്കിൽ പിന്നെ ബലപ്രയോഗമല്ലാതെ മറ്റെന്താണ് സർക്കാരിനുമുന്നിലുള്ള പോംവഴി എന്നുകൂടി ചിന്തിക്കണമേ. മുളന്തുരുത്തിയിൽ ബലപ്രയോഗം വേണ്ടി വന്നപ്പോൾ അതിന്റെ പിറ്റേന്ന് വിധി നടപ്പാക്കിയ പാലക്കാട് ജില്ലയിലെ ചാലിശേരി പള്ളിയിൽ ഒരു സംഘ സംഘർഷവുമില്ലാതെ വിധി നടപ്പിലായി. കാരണം അവിടുത്തെ ജനങ്ങൾ സമാധാനപ്രിയരായിരുന്നു. അവരിൽ ബഹുഭൂരിഭാഗവും 1934 ലെ ഭരണഘടന അംഗീകരിക്കാൻ തയ്യാറായി. കടമറ്റം, പുത്തൻകുരിശ്, ഇടമുറക്, മുതലായ പള്ളികളും സമാധാനപരമായി വിധി നടപ്പാക്കിയതിന്റെ ഉദാഹരണങ്ങളാണ്.



മുളന്തുരുത്തിയിൽ വിധിനടത്തിപ്പ് പെട്ടെന്നാണ് ഉണ്ടായത് എന്ന വാദം പാത്രിയർക്കീസ് വിഭാഗം നടത്തുന്ന ഒരു കുപ്രചരണം മാത്രമാണ്. മുളന്തുരുത്തി പള്ളിയുടെ കേസ് 2019 ഒക്ടോബർ മാസത്തിൽ തീർപ്പായതാണ്. ഒരു കൂട്ടർ വിധി അംഗീകരിക്കുവാൻ കൂട്ടാക്കാഞ്ഞതിനാൽ 2020 മെയ് വരെ കാത്തിരുന്ന ശേഷം പോലീസ് സംരക്ഷണം ആവശ്യപ്പെട്ടു. അതു ലഭിക്കയും ചെയ്തു. മറുകക്ഷി വീണ്ടും രണ്ടു വിധികൾക്കും റിവ്യൂ കൊടുത്തു. അതും തീർപ്പായ ശേഷം വീണ്ടും കാത്തിരുന്നു. എന്നിട്ടും അനുസരിക്കാൻ കൂട്ടാക്കാതെ വന്നപ്പോഴാണ് ജൂലൈ മാസത്തിൽ കോടതി അലക്ഷ്യ നടപടികൾ ആരംഭിച്ചത്. അതിന്റെ അന്തിമ അവസ്ഥയാണ് 17-ാം തീയതി കണ്ടത്. പെട്ടെന്നുണ്ടായ ഒരാക്രമമാണത് എന്ന് ഒരു വിഭാഗം പറഞ്ഞത് അങ്ങ് പൂർണ്ണമായി വിശ്വസിച്ചുവോ? വിധി നടപ്പാക്കാൻ കോടതി തന്നെ 5 ദിവസത്തെ സമയം കൊടുത്തിരുന്നു. അതിന്റെ അവസാന നിമിഷമാണ് ബലപ്രയോഗം വേണ്ടിവന്നത്. പോലീസ് ആക്ഷൻ ഉണ്ടായ സമയത്ത് ഓർത്തഡോക്സ്കാർ ആരും പരിസരത്തുണ്ടായിരുന്നില്ല. ഞങ്ങളുടെ സാന്നിധ്യം കൊണ്ടല്ല അവിടെ പ്രശ്നമുണ്ടായത്. ബലപ്രയോഗമല്ലാതെ മറ്റു മാർഗങ്ങൾ ഇല്ലാതെ വന്ന സാഹചര്യത്തിൽ പോലീസ് എടുത്ത തീരുമാനമാണ്.

സമവായത്തിലൂടെ സമാധാനപൂർവം പ്രശ്നം പരിഹരിക്കുവാൻ എത്രയോ വട്ടം ശ്രമിച്ചതാണ്. 1972-73 കാലത്ത് പ്രശ്നം ആരംഭിച്ചപ്പോൾ മുതൽ ചർച്ചകളും ആരംഭിച്ചതാണ്. ചർച്ചകൾ പരാജയപ്പെട്ടപ്പോഴാണ് കേസുകൾ ആരംഭിച്ചത്. കേസുകൾ നടക്കുമ്പോഴും ചർച്ചകൾ തുടർന്നു. ക്രിസ്തീയ നേതാക്കളും, സിവിൽ, പോലീസ് അധികാരികളും, മന്ത്രിസഭാ ഉപസമിതികളും, മുഖ്യമന്ത്രിമാരും എല്ലാം ചർച്ച ചെയ്തു. പരിഹാരം മാത്രം ഉണ്ടായില്ല. കോടതിയുടെ തീർപ്പുകൾ നടപ്പാക്കുന്നത് പരമാവധി നീട്ടിക്കിട്ടുന്നതിനുള്ള ഉപാധി മാത്രമായാണ് മറുവിഭാഗം ചർച്ചയെ കാണുന്നത്. ആ കുടുക്കിൽ പലപ്രാവശ്യം ഞങ്ങൾ അകപ്പെട്ടതാണ്; ഇനിയും അതിൽ വീഴണമോ? 1995-ൽ സുപ്രീംകോടതി തന്നെ ഈ പ്രശ്നങ്ങൾ രമ്യമായി പരിഹരിക്കുന്നതിന് മാർഗരേഖ നൽകിയതാണ്. അതിനായി ഒരു മദ്ധ്യസ്ഥനെയും നിയമിച്ചു. പക്ഷെ എന്തുണ്ടായി! അന്നും ആദ്യത്തെ രണ്ടു മീറ്റിങ്ങുകൾക്കുശേഷം ചർച്ച അലസി. 2017-ൽ സുപ്രീം കോടതി വിധി വന്നപ്പോൾ, അത് പണം കൊടുത്ത് സമ്പാദിച്ച വിധിയാണ് എന്ന് ഞങ്ങളെ ആക്ഷേപിക്കുന്നതിനു പകരം അതിനെ അംഗീകരിക്കുന്നു എന്ന് ഒരു വാക്കെങ്കിലും മറുഭാഗം പറഞ്ഞുവോ? അതുകൊണ്ട് ഏറ്റവും വലിയ അധികാരമുള്ള മദ്ധ്യസ്ഥനായ സുപ്രീംകോടതി പറഞ്ഞിട്ട്ചെവിക്കൊള്ളത്തവർ ഇനി ആരു പറഞ്ഞാൽ കേൾക്കും?

"യാക്കോബായ സഭയുടെ കൈവശമുള്ള പള്ളികൾ ഏറ്റെടുക്കുമ്പോൾ..." എന്നൊരു പ്രയോഗം പ്രസ്താവനയിൽ കണ്ടു. അതിനുപകരം ഇപ്രകാരം, "1958 ലെ ഉഭയ സമ്മത ഉടമ്പടിയനുസരിച്ച്, ഇരുവരും കൂടിച്ചേർന്ന് 1934-ലെ ഭരണഘടന അനുസരിച്ച് ഭരിച്ചുകൊണ്ടിരുന്ന പള്ളികളിൽ, 1973 മുൽ പാത്രിയർക്കീസ് വിഭാഗം അനധികൃതമായി പിടിച്ചെടുത്ത് കൈവശം വച്ച് അനുഭവിച്ചുകൊണ്ടിരിക്കുന്ന പള്ളികൾ" എന്നു പറഞ്ഞിരുന്നെങ്കിൽ സത്യമാകുമായിരുന്നു. ഈ പ്രശ്നം അപഗ്രഥിക്കുമ്പോൾ 1973 മുതൽ പിറവം, കണ്ടനാട്, മുളന്തുരുത്തി, കോതമംഗലം, കടമറ്റം, അങ്കമാലി, അകപ്പറമ്പ് ആദിയായ പള്ളികളിൽ നിന്ന് ഓർത്തഡോക്സ് വൈദികരെയും ജനങ്ങളെയും നിഷ്കരുണം പുറത്താക്കിയ വിവരം ആരും ഓർക്കാറില്ല. കാരണം അന്ന് ബഹുജന മാദ്ധ്യമങ്ങളോ, റ്റി.വി. ചാനലുകളോ ഇല്ലായിരുന്നു. കണ്ണീരോടെ പള്ളികൾ വിട്ട് ഇറങ്ങേണ്ടിവന്ന ഓർത്തഡോക്സുകാരുടെ ദുഃഖം ദൈവം കണ്ടതിന്റെ ഫലമാണ് ഇപ്പോൾ സംഭവിക്കുന്നത്. ഓർത്തഡോക്സ്കാർ 45 വർഷത്തോളം അനുഭവിക്കേണ്ടി വന്ന പീഡനങ്ങൾക്ക് ദൈവം നൽകിയ പ്രതിഫലമാണ് ഈ കോടതി വിധികൾ. 'യാക്കോബാ സഭയുടെ കൈവശമുള്ള പള്ളികൾ' എന്നല്ല, 'യാക്കോ



ബായ സഭ അനധികൃതമായ പിടിച്ചെടുത്ത് 45 വർഷത്തോളം കൈവശം വച്ച പള്ളികൾ’ എന്ന പ്രയോഗമാണ് ശരി.

കോവിഡ് പശ്ചാത്തലത്തെക്കുറിച്ച് പ്രസ്താവനയിൽ പറയുന്നു. കോവിഡ് പശ്ചാത്തലത്തിൽ സമാധാന ലംഘനം നടത്തുന്നതും, നിയമം തെറ്റിക്കുന്നതും ആരാണ്? മുള്ളരിങ്ങാടുപള്ളിയിൽ വിധി നടപ്പാക്കിയതിനെ തുടർന്ന് കോവിഡ് പടർന്നു. ആരാണ് കൂട്ടം കൂടിയത്? കോടതി വിധി നടപ്പാക്കുന്നതിനിടയിൽ കൂട്ടം കൂടേണ്ട ആവശ്യകത എന്താണ്. കോവിഡ് പശ്ചാത്തലത്തിൽ മുളന്തുരുത്തിയിൽ എന്തുകൊണ്ടാണ് ബലപ്രയോഗം വേണ്ടിവന്നത്? പാത്രിയർക്കീസ് വിഭാഗത്തിലെ ഒരു മെത്രാപ്പോലീത്ത പോലീസിനോടു പറയുന്നതു കേട്ടു: take me by force എന്ന്. അപ്പോൾഇത് സമൂഹ മദ്ധ്യത്തിൽ സ്വയം നീതീകരിക്കുന്നതിനു വേണ്ടി കെട്ടിച്ചമച്ച ഒരു സംഘർഷമല്ലായിരുന്നോ? സഹതാപതരംഗം സൃഷ്ടിക്കുന്നതിനു വേണ്ടി ആസൂത്രണം ചെയ്ത ഒരു നാടകമല്ലായിരുന്നോ? ഇക്കാര്യം അങ്ങേയ്ക്ക് മനസിലായിക്കാണും എന്നു കരുതുന്നു.

സമാധാനത്തിനുവേണ്ടി കക്ഷികൾ വിട്ടുവീഴ്ച ചെയ്യണം എന്നു പറയുന്നു. ശരിയാണ്, വിട്ടുവീഴ്ചകൾ ചെയ്യാതെ ഒരു പ്രശ്നവും പരിഹരിക്കപ്പെടുകയില്ല. പിതാവേ പറഞ്ഞാലും, ഓർത്തഡോക്സ് സഭ വിട്ടുവീഴ്ചകൾ ചെയ്തില്ലേ? ഇപ്പോഴും കേസുകൾ ഒന്നുമില്ലാത്ത ഇരുന്നൂറോളം പള്ളികൾ പാത്രിയർക്കീസ് വിഭാഗത്തിന്റെ പൂർണ്ണ നിയന്ത്രണത്തിലുണ്ട്. അവിടെയൊന്നും പ്രശ്നങ്ങൾ സൃഷ്ടിക്കാൻ ഞങ്ങൾ ശ്രമിക്കുന്നില്ല. ഞങ്ങളിൽ രണ്ടുപേരെ കൊല്ലുന്ന സാഹചര്യം വരെ ഉണ്ടായിട്ടും അക്രമം കൊണ്ടു തിരിച്ചടിച്ചുവോ? പാത്രിയർക്കീസ് വിഭാഗത്തിലെ മുഴുവൻ ജനങ്ങളെയും ഉൾക്കൊള്ളാൻ തയ്യാറായില്ലേ? ഇപ്പോഴും തയ്യാറാണു താനും. അവർ ചെയ്ത ദുഷ്ടതകൾ എല്ലാം മറന്ന് ഒരുമിച്ച് നിന്ന് ആരാധിക്കുവാനും ഭരണം നടത്തുവാനും തയ്യാറാണ്. അനേക വട്ടം ചതിക്കപ്പെട്ടിട്ടും, വീണ്ടുംവീണ്ടും അവരുമായി ചർച്ചയ്ക്കു തയ്യാറായില്ലേ? ഭാരതത്തിന്റെ അപ്പോസ്തോലനായ വി. തോമ്മാശ്ലീഹായ്ക്ക് പട്ടത്വമില്ല എന്നു പറഞ്ഞതും കേട്ടു സഹിച്ചില്ലേ? അനേകം പള്ളികളിൽ അവരുടെ ആട്ടും തുപ്പും കളിയാക്കലും കേട്ട് ഞങ്ങളുടെ ജനവും പുരോഹിതന്മാരും ആത്മസംയമനം പാലിച്ചില്ലേ? ഇപ്പോഴും ആക്രമത്തിലൂടെ എല്ലാം പിടിച്ചടക്കുവാൻ ഞങ്ങൾ ആഗ്രഹിക്കുന്നില്ല. പിന്നെ നിയമ ലംഘനം അതിന്റെ പാരമ്യത്തിലെത്തുമ്പോൾ നിയമപാലകർ ബലപ്രയോഗം നടത്തുന്നതിനെ എങ്ങനെ കുറ്റപ്പെടുത്താനാവും.

നാലുവർഷങ്ങൾക്ക് മുമ്പ് ചേലക്കര പള്ളിയിൽ ഒരു ശനിയാഴ്ച വൈകുന്നേരം സന്ധ്യാപ്രാർത്ഥന നടത്തിക്കൊണ്ടിരുന്ന ഒരു ഓർത്തഡോക്സ് വൈദികനെയും ജനങ്ങളെയും നിയമം ലംഘിച്ചു എന്നാരോപിച്ച് പള്ളിയിൽ നിന്ന് വലിച്ചിറക്കി 4 ദിവസം ജയിലിൽ അടച്ചപ്പോൾ പിതാവേ അങ്ങോ, അങ്ങയുടെ സിനഡോ പ്രതികരിച്ചു കണ്ടില്ലല്ലോ. 1994-ൽ പെരുമ്പാവൂർ പള്ളിയിൽ വി. കുർബാന അർപ്പിച്ചു കൊണ്ടിരുന്ന പുല്ലാംകുടിയിൽ ഫാ. കുര്യാക്കോസ് എന്ന വൈദികനെ പോലീസ് അറസ്റ്റ് ചെയ്ത് കാസായും പീലാസായും കൈയിൽഎടുപ്പിച്ച് റോഡിൽകൂടെ നടത്തി, തിരുബലിയെ അപമാനിച്ചപ്പോഴും നിങ്ങളാരും പ്രതികരിച്ചു കേട്ടില്ലല്ലോ; ശരിയാണ് ഇതൊന്നും ആരും അറിഞ്ഞു കാണില്ല. കാരണം ഓർത്തഡോക്സ് വൈദികർ നിരത്തിൽ കൂടെ ‘എന്നെ വലിച്ചിഴയ്ക്കൂ’ എന്നെ ബലം പ്രയോഗിച്ചു കൊണ്ടുപോകൂ’ എന്നൊന്നും പറഞ്ഞിരുന്നില്ല. മുളന്തുരുത്തിയിൽ നടന്ന നാടകത്തെ തിരിച്ചറിയാൻ അങ്ങേയ്ക്ക് സാധിച്ചു കാണുമല്ലോ.

കോവിഡ് ദുരിതനാളുകളിൽ മാത്രമല്ല, കോവിഡാനന്തര കാലത്തും സമാധാനാന്തരീക്ഷം പുലരണമെന്നതാണ് ഓർത്തഡോക്സ് സഭയുടെ ആഗ്രഹം. ഒരു പക്ഷത്തെ മാത്രം കേട്ട് അവരെ പിന്താങ്ങിക്കൊണ്ട് പ്രസ്താവനകൾ നടത്തരുതെന്ന് അപേക്ഷ. ഞങ്ങൾക്കെല്ലാം വേണ്ടിയും, സഭയ്ക്കു വേണ്ടിയും ഓർത്തഡോക്സ് യാക്കോബായ സഭകളിൽ മാത്രമല്ല, ലോകത്തിലെ എല്ലാ ക്രിസ്തീയ സഭകളിലും സമാധാനവും ശാന്തിയും പുലരാൻ വേണ്ടി പ്രാർത്ഥിക്കണമേ എന്ന അപേക്ഷയോടെ നിർത്തുന്നു.

എന്ന് വിനയപൂർവ്വം

**ഫാ. ജോൺസ് ഏബ്രഹാം**
**കോനാട്ട്**

## ശാശ്വത സമാധാനം സഭയുടെ ലക്ഷ്യം:
## തുടരാലോചനകൾക്ക് മലങ്കര ഓർത്തഡോക്സ് സഭ

ക്രിസ്തീയ സാക്ഷ്യം ഉൾക്കൊണ്ട് സ്നേഹത്തിന്റെ ആത്മാവിൽ സകലരും ഒരുമിക്കുക എന്നതാണ് സഭയുടെ ലക്ഷ്യമെന്നും അപ്രകാരമുള്ള സമാധാനം മാത്രമാണ് ശാശ്വതം എന്നും വ്യവഹാരരഹിത മലങ്കരസഭയിലേക്കുള്ള മാർഗ്ഗമാണ് ഇതെന്നും 30-08-2020-ൽ പരുമലയിൽ ചേർന്ന പരിശുദ്ധ സുന്നഹദോസ് ആവർത്തിച്ചു പ്രഖ്യാപിച്ചു. ഇതിനായി ബഹുമാനപ്പെട്ട നീതിന്യായ കോടതികൾ ആവർത്തിച്ച് പ്രഖ്യാപിച്ചിട്ടുള്ള വിധികളുടെ അടിസ്ഥാനത്തിൽ ശാശ്വത സമാധാനത്തിലേക്കുള്ള നിയമപരവും നീതിപരവുമായ ചുവടുവെയ്പിനുള്ള പരിശ്രമങ്ങളും ആലോചനകളും തുടരുന്നതിന് വീണ്ടും സുന്നഹദോസ് സമ്മേളിക്കും. ശാശ്വത സമാധാനം എന്ന ലക്ഷ്യം ഉൾക്കൊണ്ട് സമൂഹത്തിന്റെ വിവിധ മേഖലകളിലുള്ള വ്യക്തികളും സമൂഹങ്ങളുമായി കൂടിയാലോചനകളും ആശയവിനിമയങ്ങളും നടത്തും. സമൂഹ മാധ്യമങ്ങളിലൂടെയും മറ്റും നടത്തപ്പെടുന്ന വ്യാജ പ്രചരണങ്ങളെ ക്രിയാത്മകമായി നേരിടും. സെപ്റ്റം. 4, 5, 6 തീയതികളിൽ എല്ലാ ഭദ്രാസന കേന്ദ്രങ്ങളിലും ഇടവകകളിലും ഭവനങ്ങളിലും സഭാ സമാധാനത്തിനായി പ്രാർത്ഥന നടത്തും. കാതോലിക്കേറ്റ് സ്ഥാപന വാർഷികമായ സെപ്റ്റം. 15-ന് എല്ലാ ദേവാലയങ്ങളിലും വിശുദ്ധ ബലി അർപ്പിക്കുകയും കാതോലിക്കേറ്റിന്റെ പ്രസക്തിയെക്കുറിച്ച് സമൂഹത്തെയും സഭയെയും ബോധവൽക്കരിക്കുകയും ചെയ്യും.



ക്രിസ്തീയ ആരാധനാ ജീവിതത്തിൽ പ്രതീകങ്ങളുടെ സ്ഥാനം വേർപിരിക്കുക സാധ്യമല്ല. പ്രതീകങ്ങൾ ദൈവീക രഹസ്യങ്ങളിലേക്കു വിശ്വാസികളെ വഹിച്ചുകൊണ്ടു പോകുന്ന ചാലകങ്ങളായി വർത്തിക്കുന്നു. ഏതൊരു പ്രതീകവും സാമൂഹികവും ചരിത്രപരവുമായ പശ്ചാത്തലത്തിൽ നിന്ന് രൂപപ്പെട്ടിരിക്കുന്നുവെങ്കിലും ആരാധനാമധ്യത്തിൽ അവ അഭൗമിക രഹസ്യങ്ങളിലേക്കു നമ്മെ ഉയർത്തുന്നതിനു സഹായിക്കുന്നു. പൗരാണിക സഭകളുടെ ആരാധനാ ജീവിതത്തിൽ വി.സ്ലീബായ്ക്ക് ഇത്ര വലിയ സ്ഥാനം നല്കിയിരിക്കുന്നത് ഈ അടിസ്ഥാനത്തിലാണ്.

നമ്മുടെ കർത്താവിന്റെ രക്ഷാകര പദ്ധതിയിൽ തന്റെ ക്രൂശു മരണത്തിനു വലിയ പ്രാധാന്യം ഉണ്ടെന്നത് നിസ്തർക്കമാണ്. എന്നാൽ ആധുനിക സഭകൾക്കും അവയുടെ സ്വാധീനത്തിൽ അകപ്പെട്ടിരിക്കുന്നവർക്കും അപ്പോസ്തോലിക സഭകൾ വി. സ്ലീബായ്ക്ക് നൽകുന്ന പ്രാധാന്യത്തെയും അവയുടെ പിന്നിലടങ്ങിയിരിക്കുന്ന രക്ഷാകര ദൗത്യത്തെയും വേണ്ടവണ്ണം ഉൾക്കൊള്ളുവാൻ സാധിക്കുന്നില്ല എന്നത് ഒരു സത്യമാണ്. വിലക്കപ്പെട്ട കനി ഭക്ഷിച്ചതിലൂടെ ദൈവഹിതത്തിനെതിരെ പ്രവർത്തിച്ചതിനാൽ പറുദീസായിൽ നിന്നും പുറത്താക്കപ്പെട്ട മാനവ വംശത്തിനു പാപമോചനവും, പറുദീസായിലേക്കുള്ള പുനഃപ്രവേശനവും, വീഴ്ചയിൽ നിന്നുള്ള ഉയിർത്തെഴുന്നേല്പ്പും സാധ്യമാകുന്നത് നമ്മുടെ കർത്താവിന്റെ ക്രൂശിലെ യാഗത്തിലൂടെയാണ് (വി.യോഹ.1:29, 3:14-16; റോമ.6:10; 2 കൊരി.5:21; എബ്രാ.9:12,28, 10:10; 1 പത്രോ.2:24, 3:18; 1 യോഹ.2:2). വി. മത്തായി ശ്ലീഹായിലൂടെ സത്യം ചെയ്യുന്നതിനെക്കുറിച്ചു നമ്മുടെ കർത്താവ് പഠിപ്പിക്കുന്നത് ഇവിടെ പ്രസക്തമാണ്. "ആരെങ്കിലും മന്ദിരത്തെച്ചൊല്ലി സത്യം ചെയ്താൽ ഏതുമില്ലായെന്നും മന്ദിരത്തിലെ സ്വർണ്ണത്തെ ചൊല്ലി സത്യം ചെയ്യുന്നവനോ കടക്കാരനെന്നും പറയുന്ന കുരുടന്മാരായ വഴികാട്ടികളെ, നിങ്ങൾക്ക് ഹാ കഷ്ടം. മൂഢന്മാരും കുരുടന്മാരുമായുള്ളവരെ ഏതു വലിയത്? സ്വർണ്ണമോ, സ്വർണ്ണത്തെ ശുദ്ധീകരിക്കുന്ന മന്ദിരമോ? യാഗപീഠത്തെ ചൊല്ലി സത്യം ചെയ്താൽ ഏതുമില്ല; അതിന്മേലുള്ള വഴിപാട് ചൊല്ലി സത്യം ചെയ്യുന്നവനോ കടക്കാരനെന്നും നിങ്ങൾ പറയുന്നു. കുരുടന്മാരായുള്ളവരെ ഏതു വലിയത്? വഴിപാടോ വഴിപാടിനെ ശുദ്ധീകരിക്കുന്ന യാഗപീഠമോ? ആകയാൽ യാഗപീഠത്തെ ചൊല്ലി സത്യം ചെയ്യുന്നവൻ അതിനേയും അതിന്മേലുള്ള സകലത്തേയും ചൊല്ലി സത ്യം ചെയ്യുന്നു" (വി.മത്താ.23:16-20). ഈ വചനത്തിലൂടെ ക്രിസ്തു പ്രബോധിപ്പിക്കുന്നത് ഏതൊരു വസ്തുവും അതു പ്രതിനിധാനം ചെയ്യുന്നവയുമായി വേർപിരിക്കുവാൻ സാധ്യമല്ലാത്ത ബന്ധത്തിൽ ആയിരിക്കുന്നു എന്നുള്ളതാണ്. പ. സഭയിലെ പ്രതീകങ്ങളുടെ പ്രാധാന്യം ഈ വാക്കുകളിൽ നിന്നും നമുക്ക് മനസിലാക്കാം.

ഇവിടെ ഉദ്ധരിക്കപ്പെട്ട വചനത്തിന്റെ വെളിച്ചത്തിൽ പ.സ്ലീബായുടെ പ്രാധാന്യത്തെക്കുറിച്ച് ചിലതു കൂടി മനസ്സിലാക്കാം. ഈ വചനത്തിലൂടെ

# വിശുദ്ധ സ്ലീബാ നമ്മുടെ കർത്താവിന്റെ യാഗപീഠം

## –യൂഹാനോൻ റമ്പാൻ

(പുതുപ്പാടി ആശ്രമം)



കർത്താവ് പറയുന്നു, യാഗത്തിനു മാത്രമല്ല യാഗപീഠത്തിനും പ്രാധാന്യമുണ്ട്. യാഗപീഠവും, യാഗവസ്തുവും, യാഗസ്വീകാരകനും, അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു. നമ്മുടെ കർത്താവിന്റെ വി. ക്രൂശിലെ മരണം ഒരു ബലിയായിരുന്നു. അവൻ പെസഹാ കുഞ്ഞാടിനു പകരമായി ബലി അർപ്പിക്കപ്പെട്ട കുഞ്ഞാടായിരുന്നു. ആയതിനാൽ ആ ദിവ്യ ബലി അർപ്പിക്കപ്പെട്ട ബലിപീഠമാകുന്നു പരിശുദ്ധ സ്ലീബ. നമ്മുടെ കർത്താവിന്റെ ബലിപീഠത്തിനു പ്രാധാന്യമില്ലെന്നു പഠിപ്പിക്കുന്നവർ അപഹസിക്കുന്നത് ആ ബലിപീഠത്തിൽ ബലിയായി അർപ്പിക്കപ്പെട്ടവനെ തന്നെയാണ്. പരിശുദ്ധ പൗലോസ് ശ്ലീഹായുടെ വാക്കുകളെ ശ്രദ്ധിക്കുക: "ക്രൂശിന്റെ വചനം നശിച്ചുപോകുന്നവർക്കു ഭോഷത്തവും രക്ഷിക്കപ്പെടുന്ന നമുക്കോ ദൈവശക്തിയും ആകുന്നു (1 കൊരി. 1:18). കുരിശ് ഒരു ശിക്ഷണ ഉപാധിയായിരുന്നപ്പോൾ കുറ്റം പ്രവർത്തിച്ചിരുന്നവർക്ക് ഭയഹേതുവും ഇവയെ കാണുന്നവർക്ക് നിന്ദാവസ്തുവും ആയിരുന്നു. എന്നാൽ നമ്മുടെ കർത്താവ് ആ കുരിശിൽ ബലിയായി തീർന്നപ്പോൾ അപഹാസ്യവും നിന്ദാഹേതുവും ആയിരുന്ന വസ്തു ബലിപീഠമായി തീരുകയും സർവ്വ മനുഷ്യർക്കും രക്ഷയുടെയും, വിടുതലിന്റെയും, വിജയത്തിന്റെയും പ്രതീകവും അനുഗ്രഹകാരണവുമായി തീരുകയും ചെയ്തു. സഭാപിതാ

ക്കന്മാർ ഈ സത്യത്തെ സംശയാതീതമായി വ്യാഖ്യാനിച്ചിട്ടുള്ളതും കാട്ടിത്തന്നിട്ടുള്ളതുമാണ്. കോൺസ്റ്റാന്റിനോപ്പിളിലെ പാത്രിയർക്കീസായിരുന്ന വി. ജോൺ ക്രിസോസ്റ്റം (എ.ഡി.347-407) പറഞ്ഞിരിക്കുന്നത്: "കുരിശടയാളം വരയ്ക്കാതെ ഒരിക്കലും നിങ്ങളുടെ ഭവനം വിട്ടിറങ്ങരുത്. അത് നിങ്ങൾക്കൊരു വടിയും ആയുധവും ആർക്കും കീഴടക്കാനാവാത്ത കോട്ടയുമായിരിക്കും. ഈ വിധം ശക്തമായ ആയുധം ധരിച്ചിരിക്കുന്നത് കാണുമ്പോൾ മനുഷ്യരോ പിശാചുക്കളോ നിങ്ങളെ ആക്രമിക്കുവാൻ ധൈര്യപ്പെടുകയില്ല. പൈശാചിക ശക്തികൾക്കെതിരെ പോരാടാനും നീതിയുടെ കിരീടത്തിനായി യുദ്ധം ചെയ്യാനും തയ്യാറായി നിൽക്കുന്ന ഒരു പോരാളിയാണ് നിങ്ങളെന്നു ഈ അടയാളം പഠിപ്പിക്കട്ടെ. കുരിശ് എന്താണ് ചെയ്തതെന്ന കാര്യത്തിൽ നിങ്ങൾ അജ്ഞരാണോ? കുരിശ്, മരണത്തെ പൂർണ്ണമായും കീഴടക്കുകയും പാപത്തെ തകർക്കുകയും നരകത്തെ ശൂന്യമാക്കുകയും സാത്താനെ ബഹിഷ്കരിക്കുകയും, പ്രപഞ്ചത്തെ വീണ്ടെടുക്കുകയും ചെയ്തു. അതിന്റെ ശക്തിയെ ഇനിയും നിങ്ങൾ സംശയിക്കേണ്ടതുണ്ടോ?". വി. സ്ലീബായുടെ അടയാളം നെറ്റിയിൽ വരച്ചുകൊണ്ടായിരുന്നു ആദിമ ക്രൈസ്തവർ എല്ലാ പ്രവർത്തികളും ആരംഭിച്ചിരുന്നത് എന്നു സഭാചരിത്രം പറയുന്നു. ആദിമ പിതാക്കന്മാരിലൊരുവനായ തെർത്തുല്യൻ എഴുതിയിരിക്കുന്നത്: "ഞങ്ങളുടെ എല്ലാ യാത്രകളിലും ഓരോ ചലനത്തിലും, അകത്തേക്കു പ്രവേശിക്കുമ്പോഴും, ഭക്ഷണവേളയിലും, വിളക്ക് കൊളുത്തുമ്പോഴും, കിടക്കുകയും ഇരിക്കുകയും മറ്റേതു തരത്തിലുള്ള ജോലികൾ ചെയ്യുമ്പോഴും ഞങ്ങൾ നെറ്റിയിൽ കുരിശ് അടയാളം വരയ്ക്കുന്നു." ജറുസലേമിലെ വി. സിറിൽ പറയുന്നു: "ശക്തിയേറിയ ഒരു സംരക്ഷണമാണ് കുരിശടയാളം. ദരിദ്രരെപ്രതി സൗജന്യവും ദുർബലരെ പ്രതി പ്രയാസരഹിതവുമാണിത്. അത് ദൈവത്തിൽ നിന്നുള്ള അനുഗ്രഹവും വിശ്വാസിയുടെ കൊടിയടയാളവും പിശാചുക്കളുടെ ഭീതികാരണവുമത്രേ." സാധാരണ ജീവിതചര്യകളെ ദൈവത്തിലേക്കു കൂടുതൽ അടുപ്പിക്കുന്നതിനും ദൈവസാന്നിദ്ധ്യബോധത്തിൽ എപ്പോഴും ആയിരിക്കുന്നതിനും വി. സ്ലീബാ സഹായകരമെന്ന് ആദിമ സഭാപിതാക്കന്മാർ മനസ്സിലാക്കിയിരുന്നു എന്നു ഈ പിതാക്കന്മാരുടെ വാക്കുകൾ വ്യക്തമാക്കുന്നു.

പ. സ്ലീബായ്ക്കെതിരായുള്ള ചിലരുടെ വാദങ്ങൾ ഇപ്രകാരമാണ്: യേശുക്രിസ്തു ബലിയായത് പ. പൗലോസ് ശ്ലീഹാ രക്തസാക്ഷിയായതുപോലെ വാളിനാലായിരുന്നുവെങ്കിൽ വാളിനെയോ, പ. സ്തേഫാനോസ് ശെമ്മാശൻ രക്തസാക്ഷിയായതുപോലെ കല്ലേറിനാൽ ആയിരുന്നുവെങ്കിൽ കല്ലിനെയോ, വി. കുരിശിന്റെ സ്ഥാനത്ത് കരുതുമായിരുന്നുവോ? ഇവിടെ നാം വി. വേദപുസ്തക വെളിച്ചത്തിൽ മനസിലാക്കേണ്ടത് യേശുക്രിസ്തുവിന്റെ ക്രൂശുമരണം യാദൃശ്ചികമല്ലായിരുന്നു എന്നുള്ളതാണ്. അതു പ്രവചന പൂർത്തീകരണമാണ്. ''മോശ മരുഭൂമിയിൽ സർപ്പത്തെ ഉയർത്തിയതുപോലെ മനുഷ്യപുത്രനേയും ഉയർത്തേണ്ടതാകുന്നു" (യോഹ.3:14) എന്നുള്ള നമ്മുടെ കർത്താവിന്റെ വചനം കുരിശുമരണം പ്രവചനപൂർത്തിയുടെ ഭാഗമാകുന്നു എന്നു ബോധ്യപ്പെടുത്തുന്നു. ഇസ്രായേൽ ജനതയുടെ കനാനിലേക്കുള്ള യാത്രയിൽ മരുഭൂമിയിലെ മരണകാരണമായ സർപ്പത്തിന്റെ പിത്തള രൂപത്തെ (സംഖ്യ 21:9) ദൈവത്തിന്റെ നിർദ്ദേശപ്രകാരം മോശ ഉയർത്തിയതിനെ നമ്മുടെ കർത്താവിന്റെ കുരിശുമരണത്തിന്റെ മുൻദൃഷ്ടാന്തമായി നമ്മുടെ കർത്താവുതന്നെ വെളിപ്പെടുത്തുന്നു. മാനവ ലോകത്തെ പാപത്താലുള്ള മരണത്തിൽ നിന്നും വീണ്ടെടുക്കുന്നതിനായി തന്റെ ബലിയർപ്പണത്തിന്റെ ബലിപീഠമായി വി.കുരിശിനെ തിരഞ്ഞെടുത്തതിനാലാണ് വി. സ്ലീബാ ആരാധനയുടെ കേന്ദ്രസ്ഥാനം അലങ്കരിക്കുന്നത്.

പ. സ്ലീബായുടെ നിഴലിനെ പഴയനിയമത്തിലെ വിവിധ ഇടങ്ങളിൽ പരിശുദ്ധ പിതാക്കന്മാർ ദർശിക്കുന്നുണ്ട്. ഏദൻ പറുദീസയുടെ നടുവിൽ പരിരക്ഷിക്കപ്പെട്ട ജീവവൃക്ഷവും (ഉൽപ്പ.2:9), പ്രളയത്തിൽ നിന്നും രക്ഷപ്പെടുന്നതിനായി പെട്ടകം നിർമ്മിക്കുന്നതിനായി നോഹ തിരഞ്ഞെടുത്ത മരവും (ഉൽപ്പ.6:14), മോറിയാ മലയിൽ വിശ്വാസികളുടെ പിതാവായ അബ്രഹാമിന് "ആടിനെ" നൽകിയ മരവും (ഉൽപ്പ.22:13), യാക്കോബ് ദർശിച്ച കോവണിയും (ഉൽപ്പ.28:12), യാക്കോബ് 'വരയുള്ള ആടുകളെ' തനിക്കു ലഭിക്കേണ്ടതിനു വെള്ളത്തിൽ ഇട്ട മരക്കൊമ്പുകളും (ഉൽപ്പ.30:37 -38), യാക്കോബും ലാബാനും ഉടമ്പടിക്കായി നാട്ടിയ കൽത്തൂണും (ഉൽപ്പ.31:44,45), മാറായിലെ കയ്പ്പുനിറഞ്ഞ വെള്ളത്തെ മധുരകരമാക്കിയ വൃക്ഷക്കൊമ്പും (പുറ.15:25), മോശ ഉയർത്തിയ പിത്തള സർപ്പവും (സംഖ്യ 21:9) തുടങ്ങിയ ഒട്ടേറെ മുൻകുറികൾ പരിശുദ്ധ പിതാക്കന്മാരുടെ എഴുത്തുകളിലൂടെ കണ്ടെത്താവുന്നതാണ്.

പൗരസ്ത്യ ഓർത്തഡോക്സ് സഭയുടെ ആരാധന ജീവിതത്തിലെ വി. സ്ലീബായുടെ അദ്വിതീയത വിവരിക്കേണ്ടതില്ല. ഏതൊരു പ്രാർത്ഥനയും വിശുദ്ധ സ്ലീബായുടെ മുമ്പാകെ നടത്തുന്ന പാരമ്പര്യമാകുന്നു നമുക്കുള്ളത്. അനുഗ്രഹിക്കുന്നതും അനുഗ്രഹം പ്രാപിക്കുന്നതും കുരിശുവരയ്ക്കുന്നതിലൂടെയോ കുരിശു മുത്തുന്നതിലൂടെയോ ആകുന്നു. പ്രാർത്ഥന സമയത്ത് കുമ്പിടുന്നത് സ്ലീബായുടെ ചുവട്ടിൽ നമ്മുടെ കർത്താവിന്റെ പാദങ്ങളെ ചുംബിക്കുകയാണ് എന്ന വ്യാഖ്യാനവും അർത്ഥപൂർണ്ണമാണ്. കൂടാതെ പുരോഹിതർ കൂദാശകളിൽ വിശ്വാസികളുടെ മേൽ ദൈവീക മുദ്രയിടുന്നതും വി. സ്ലീബായുടെ അടയാളത്തിലാണ്. വി.വിവാഹ കൂദാശയിൽ വധൂവരന്മാർക്ക് നൽകുന്ന കിരീടവും വി. സ്ലീബായുടെ അടയാളത്തിലാണ് (അവരെ ധരിപ്പിക്കുന്ന മാലയിൽ അടങ്ങിയിരിക്കുന്ന വി. സ്ലീബായുടെ). കൂടാതെ ദൈവത്തിന്റെ സാദൃശ്യവും സ്വരൂപവുമായ മനുഷ്യരൂപം തന്നെ വി. സ്ലീബായുടെ രൂപത്തെ ഉൾക്കൊണ്ടിരിക്കുന്നു. ഈ യാഥാർത്ഥ്യത്താൽ കൗദാശിക ശുശ്രൂഷകളിലൂടെയും ആരാധനകളിലൂടെയും വി. സ്ലീബായുടെ സാന്നിധ്യത്തെ മനുഷ്യജീവിതവുമായി പ.സഭ തുന്നിച്ചേർത്തിരിക്കുന്നു.

പ. സ്ലീബായെ വന്ദിക്കുന്നതിലൂടെയും, ധരിക്കുന്നതിലൂടെയും, വരയ്ക്കുന്നതിലൂടെയും, പ. സ്ലീബ ശത്രുവിനു നമ്മെ സമീപിക്കുവാൻ കഴിയാത്ത വിധം ഒരു കോട്ടയായി നിലകൊള്ളുകയും, നമുക്ക് പ്രതികൂലതകളിൽ അഭയസ്ഥാനവും, ദൈവത്തിന്റെ രക്ഷണ്യപദ്ധതിയുമായി നമ്മെ ബന്ധിപ്പിക്കുന്ന തുറമുഖവും ആയി വർത്തിക്കുന്നു. ഇക്കാര്യം കുരിശുവരയുടെ സാരാംശത്തിലൂടെ നമ്മുടെ പിതാക്കന്മാർ നമ്മെ പഠിപ്പിക്കുന്നുണ്ട്. സ്വർഗ്ഗത്തിലെ ദൈവം മനുഷ്യരായ നമ്മെ നേടുന്നതിനു ഭൂമിയിലേക്കു താണിറങ്ങിവരുകയും ഇടത്തേതിന്റെ മക്കളായിരുന്ന നമ്മെ വലത്തേതിന്റെ മക്കളാക്കി തീർക്കുകയും ചെയ്തിരിക്കുന്നു എന്നാകുന്നു അവർ അർത്ഥം നൽകുന്നത്. സങ്കീർത്തനക്കാരൻ ഓർമ്മിപ്പിക്കുന്നതുപോലെ, "അവൻ കോപിച്ചിട്ട് നിങ്ങൾ വഴിയിൽവച്ചു നശിക്കാതിരിപ്പാൻ പുത്രനെ ചുംബിപ്പിൻ" (സങ്കീ.2:12), നാമും നമ്മുടെ തലമുറയും ദൈവരാജ്യത്തിലേക്കുള്ള വഴിയിൽ നശിച്ചുപോകാതിരിക്കേണ്ടുന്നതിനു പുത്രന്റെ സിംഹാസനവും യാഗപീഠവുമായി നമുക്ക് നല്കിയിരിക്കുന്ന അവന്റെ കുരിശിനെ വരയ്ക്കുകയും ധരിക്കുകയും ചുംബിക്കുകയും ചെയ്യാം. "ഞങ്ങളുടെ ആത്മത്തിന് അതിനാലെ രക്ഷയുണ്ടായി എന്ന സ്ലീബായേ ഞങ്ങൾ കുമ്പിടുന്നു." ●

# വാഴ്ത്തപ്പെട്ട മാർ അൽവാറീസും ചാലിൽ കൊച്ചുകോരയും മുളന്തുരുത്തി പള്ളിയും

■ **ഡോ. എം. കുര്യൻ തോമസ്**

**ഗോ**വാ സ്വദേശിയും ഇന്ത്യാ, ഗോവാ, സിലോൺ ഇടവകകളുടെ മെത്രാപ്പോലീത്തായുമായിരുന്ന വാഴ്ത്തപ്പെട്ട അന്റോണിയോ ഫ്രാൻസി സ്കോ സേവ്യർ അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായും മുളന്തുരുത്തി പഞ്ചായത്തിന്റെ പ്രഥമ പ്രസിഡന്റായിരുന്ന ചാലിൽ കൊച്ചു കോരയും തമ്മിൽ എന്തു ബന്ധം?

മാർ അൽവാറീസ് 1836 ഏപ്രിൽ 29-ന് പോർട്ടുഗീസ് ഗോവയിലെ വെർണ എന്ന സ്ഥലത്ത് ജനിച്ചു. വിദ്യാഭ്യാസാനന്തരം റോമൻ കത്തോലിക്കാ സഭയിലെ വൈദീകനായി. സ്വതന്ത്ര ചിന്തകൻ, ബഹുഭാഷാ പണ്ഡിതൻ, പത്രപ്രവർത്തകൻ, ഗ്രന്ഥകർത്താവ്, സാമൂഹിക പരിഷ്കർത്താവ്, ദീനദയാലു എന്നീ നിലകളിലെല്ലാം അദ്ദേഹം പ്രശസ്തനായി.

പത്തൊമ്പതാം നൂറ്റാണ്ടിന്റെ അന്ത്യപാദത്തിൽ പോർട്ടുഗീസ് ഗോവ, ബ്രിട്ടീഷ് ഇന്ത്യ, സിലോൺ, ഫിലിപ്പൈൻസ് എന്നിവിടങ്ങളിൽ ആഞ്ഞടിച്ച ഒരു മത വിപ്ലവമായിരുന്നു *സ്വതന്ത്ര കത്തോലിക്കാ പ്രസ്ഥാനം* (Independent Catholic Movement). റോമാ പാപ്പായുടെ പരമാധികാരത്തെ ചോദ്യം ചെയ്ത സ്വതന്ത്ര കത്തോലിക്കാ പ്രസ്ഥാനം ഈ പ്രദേശങ്ങളിലെ റോമൻ കത്തോലീക്കാ സഭയെ പിടിച്ചുകുലുക്കി. പോർട്ടുഗീസ് ഗോവ, ബ്രിട്ടീഷ് ഇന്ത്യ, സിലോൺ എന്നീ സ്ഥലങ്ങളിലെ സ്വതന്ത്ര കത്തോലിക്കാ പ്രസ്ഥാനത്തിന്റെ നേതാക്കൾ പാദ്രെ അൽവാറീസ്, ഡോ. പെഡ്രോ മനൊവേൽ ലിസ്ബാവോ പിന്റോ എന്നിവർ ആയിരുന്നു.

ഫിലിപ്പൈൻസിൽ ഒഴികെ, റോമിൽനിന്നും പൂർണ്ണമായി അകന്ന സ്വതന്ത്ര കത്തോലിക്കാ പ്രസ്ഥാനം മലങ്കര സഭയുമായി അടുത്തു. തുടർന്ന് കോട്ടയം പഴയ സെമിനാരിയിൽവെച്ച് 1889 ജൂലൈ 29-ന് പാദ്രെ അൽവാറീസിനെ *മാർ*





*യൂലിയോസ്* എന്ന സ്ഥാനനാമത്തോടെ ഇന്ത്യാ, ഗോവാ, സിലോൺ ഇടവകകളുടെ മെത്രാപ്പോലീത്താ ആയി വാഴിച്ചു. പ. പരുമല തിരുമേനി, മുറിമറ്റത്തിൽ മാർ ഈവാനിയോസ് (പിന്നീട് ഒന്നാം കാതോലിക്കാ) കടവിൽ മാർ അത്താനാസ്യോസ് എന്നിവരായിരുന്നു കാർമ്മികർ.

അതോടെ മാർ അൽവാറീസ് ഈ ദേശങ്ങളിലെ സ്വതന്ത്ര കത്തോലിക്കാ പ്രസ്ഥാനത്തിന്റെ കേന്ദ്രബിന്ദു ആയി. അഭൂതപൂർവമായ പ്രവർത്തനമാണ് അദ്ദേഹം കാഴ്ച വെച്ചത്. ഗോവയിലും കൊങ്കൺ പ്രദേശങ്ങളിലും ശ്രീലങ്കയിലെ കൊളംബോ, മാന്നാർ എന്നിടങ്ങളിലും തമിഴ്നാട്ടിലെ വിവിധ കേന്ദ്രങ്ങളിലും അനേക വൈദീകരും അനേകായിരം ജനങ്ങളും റോമൻ കത്തോലിക്കാ സഭവിട്ട് ഇടവകകൾ സഹിതം മലങ്കര സഭയോട് ചേർന്നു.

റോമൻ കത്തോലിക്കാ സഭയും വെറുതെയിരുന്നില്ല. മാർ അൽവാറീസിന്റെ വൈദീകർ ഗോവയിൽ മാത്രമല്ല, ഇന്ത്യയുടെ പല ഭാഗങ്ങളിലുംവെച്ച് ക്രൂരമായി മർദ്ദിക്കപ്പെടുകയും മോഷ്ടിക്കപ്പെടുകയും ചെയ്തു. മാർ അൽവാറീസിനെ പലപ്രാവശ്യം ഗോവയിലെ പോർട്ടുഗീസ് സർക്കാർ തടവിലാക്കുകയും പീഡിപ്പിക്കുകയും ചെയ്തു. ഒരു ഘട്ടത്തിൽ അദ്ദേഹത്തിന് ഗോവയിൽനിന്നും രക്ഷപെട്ട് ബ്രിട്ടീഷ് ഇന്ത്യയിൽ രാഷ്ട്രീയാഭയം തേടേണ്ടിപോലും വന്നു. പക്ഷേ ഇതൊന്നും മാർ അൽവാറീസിനെ തളർത്തിയില്ല.

ആളും അർത്ഥവും ആദ്യകാലം മുതൽതന്നെ മാർ അൽവാറീസ് മിഷന്റെ പരാധീനത ആയിരുന്നു. വൈദീകരുടെ സേവനവും പണവും അദ്ദേഹം മലങ്കര സഭയോട് നിരന്തരമായി അഭ്യർത്ഥിച്ചിരുന്നു. സാമൂഹിക-ഭാഷാപരമായ കാരണങ്ങളാൽ പലഘട്ടങ്ങളിലായി ഏതാനും വൈദീകരുടെ സേവനം താൽക്കാലികമായി പ്രദാനം ചെയ്യുവാൻ മാത്രമേ മലങ്കരസഭയ്ക്ക് സാദ്ധ്യമായുള്ളു. വ്യവഹാരപരമ്പരകളിൽപ്പെട്ട് ഉഴറിയിരുന്ന മലങ്കരസഭയ്ക്ക് സമ്പത്തിക സഹായം എന്നത് അചിന്ത്യമായിരുന്നു. എങ്കിലും മലങ്കര മെത്രാപ്പോലീത്താമാരായിരുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ, പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് ആറാമൻ എന്നിവർ പല ഇടവകപള്ളികളെക്കൊണ്ടും മാർ അൽവാറീസിന് സാമ്പത്തിക സഹായം നൽകിച്ചിരുന്നു.

ഈ വസ്തുത പ. പരുമല തിരുമേനിയും ശരിവയ്ക്കു ന്നുണ്ട്. അദ്ദേഹം 1899 ഏപ്രിൽ 7-ന് അന്നത്തെ അന്ത്യോഖ്യാ പാത്രിയർക്കീസ് പ. ഇഗ്നാത്തിയോസ് അബ്ദൽ മ്ശീഹാ ദ്വിതീയനയച്ച കത്തിൽ *...ആബൂൻ യൂലിയോസ് അൽവാറിസ് ഇപ്പോൾ കൊളംബോയിലാണ്...അദ്ദേഹത്തിന്റെയും, ശിഷ്യന്മാരുടെയും ജോലി കൂടുതലും കത്തോലിക്കരുടെ ഇടയിലാണ്; പക്ഷേ, വളരെ അധികം പണം*

*ആവശ്യപ്പെടുന്നുണ്ട്. പണത്തിന്റെ കുറവുകാരണം അദ്ദേഹത്തിന്റെ വേല അദ്ദേഹം വിചാരിക്കുംപോലെ നടക്കുന്നില്ല. അദ്ദേഹവും ശിഷ്യന്മാരും നിരന്തരം ഞങ്ങളിൽ നിന്നും കാശ് ആവശ്യപ്പെടുന്നുണ്ട്. ഞങ്ങൾ എവിടെനിന്ന് അവർക്ക് കൊടുക്കും; അദ്ദേഹത്തെക്കാൾ അധികം ഞങ്ങൾ കാശിന് ആവശ്യക്കാരാണ്. എന്നാൽ ഞങ്ങളുടെ ഇല്ലായ്മയിൽനിന്നും കുറേശ്ശെ, കുറേശ്ശെ അവരുടെ നിലനില്പിനായി ഞങ്ങൾ സഹായിക്കുന്നുണ്ട്...* എന്നു രേഖപ്പെടുത്തുന്നു. ഇതായിരുന്നു എക്കാലത്തേയും സ്ഥിതി.

ഈ ദൃശ്യത്തിലേയ്ക്കാണ് ചാലിൽ കൊച്ചു കോര കടന്നുവരുന്നത്. മുളന്തുരുത്തി ചാലിൽ കുഞ്ഞിച്ചെറിയയുടേയും കോനാട്ട് ഉണിച്ചാരുടേയും പുത്രനായ ചെറിയത് കോര എന്ന കൊച്ചുകോരയെ *ആധുനിക മുളന്തുരുത്തിയുടെ ശില്പി* എന്നു വിശേഷിപ്പിക്കാം. വടക്കൻ പ്രദേശങ്ങളിൽ മലങ്കര സഭയുടെ ആദ്യ ഇംഗ്ലീഷ് വിദ്യാലയമായ മുളന്തുരുത്തി സെന്റ് തോമസ് സ്കൂൾ 1887-ൽ ഇദ്ദേഹത്തിന്റെ ശ്രമഫലമായി സ്ഥാപിച്ചു. ഈ സ്കൂൾ പിന്നീട് 1914-ൽ സർക്കാരിലേക്ക് വിട്ടുകൊടുത്തു. സർക്കാർ ആശുപത്രി, രജിസ്റ്റർ കച്ചേരി, അഞ്ചൽ ഓഫീസ് തുടങ്ങി മുളന്തുരുത്തിയിലെ എല്ലാ സർക്കാർ സ്ഥാപന ങ്ങളും പെൺ പള്ളിക്കൂടവും സ്ഥാപിക്കപ്പെട്ടത് ഇദ്ദേഹ ത്തിന്റെ ശ്രമഫലമായാണ്. ചോറ്റാനിക്കര-പിറവം റോഡിന്റെ നിർമ്മാണവും അത് മുളന്തുരുത്തി പള്ളിയെ സ്പർശിക്കുന്നവിധം പുനർ രൂപകല്പന ചെയ്യപ്പെട്ടതും ഇദ്ദേഹത്തിന്റെ പരിശ്രമത്താലാണ്. മുളന്തുരുത്തി പഞ്ചായത്ത് സ്ഥാപിക്കപ്പെട്ടപ്പോൾ അതിന്റെ പ്രഥമ പ്രസിഡന്റും ചാലിൽ കൊച്ചുകോര ആയിരുന്നു.

കൊച്ചി രാജാവിൽനിന്നും രണ്ടു പ്രാവശ്യം കീർത്തിമുദ്ര നേടിയ ചാലിൽ കൊച്ചുകോര കൊച്ചി രാജകീയ ദർബാറിലെ അംഗമായിരുന്നു. പിതാവിന്റെ മരണത്തെ ത്തുടർന്ന് 1891-ൽ മുളന്തുരുത്തി പള്ളി *മാനുഷ്യം* സ്ഥാനം ഏറ്റെടുത്ത കൊച്ചുകോരയുടെ നേതൃത്വത്തിലാണ് മുളന്തുരുത്തി പള്ളിയും പള്ളിമേടയും നവീകരിച്ചത്. മരണപര്യന്തം മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മറ്റി അംഗമായിരുന്ന അദ്ദേഹം പ. വട്ടശ്ശേരിൽ തിരുമേനിയോടൊപ്പം ഉറച്ചുനിന്ന ജനനായകന്മാരിൽ ഒരുവനായിരുന്നു.

ഇനി മാർ അൽവാറീസും ചാലിൽ കൊച്ചുകോരയും തമ്മിലുള്ള ബന്ധത്തെപ്പറ്റി. പീഡയിലും ദാരിദ്ര്യത്തിലും കഴിയുന്ന മാർ അൽവാറീസിനെപ്പറ്റി അനേകം കിംവദന്തികൾ അക്കാലത്ത് റോമൻ കത്തോലിക്കർ പ്രചരിപ്പിച്ചിരുന്നു. അവയിലൊന്ന് അദ്ദേഹം മരിച്ചുപോയി എന്ന് 1921-ൽ പ്രചരിച്ച വാർത്തയാണ്. പ. വട്ടശ്ശേരിൽ തിരുമേനിയുടെ അനധികൃത മുടക്കിനെ തുടർന്ന് 1911 ജൂൺ 15-ന് പരസ്യ കല്പനയിലൂടെ അദ്ദേഹത്തിനു പിന്തുണ പ്രഖ്യാപിച്ച മാർ അൽവാറീസിനെ സമുദായ കാര്യങ്ങളിൽ സജീവമായി പ്രവർത്തിച്ചിരുന്ന ചാലിൽ കൊച്ചുകോരയ്ക്ക് നേരിട്ട് പരിചയം ഉണ്ടായിരിക്കാൻ സാദ്ധ്യതയുണ്ട്.

ഏതായാലും മുകളിൽ പരാമർശിച്ച വ്യാജവാർത്തയെ തുടർന്ന് 1921 മെയ് 29-ന് ഞായറാഴ്ച മുളന്തുരുത്തി പള്ളി ഇടവകക്കാരുടെ ഒരു യോഗം ചാലിൽ കൊച്ചുകോര പള്ളിയിൽ വിളിച്ചുകൂട്ടി. മാർ അൽവാറീസിന്റെ ചരമത്തെക്കുറിച്ചുള്ള വാർത്ത വ്യാജമാണന്നും, *...മെത്രാപ്പോലീത്താ സുറിയാനിസഭയ്ക്കുവേണ്ടി ചെയ്തിട്ടുള്ള നന്മ വിലമതിച്ചു കൂടാത്തതാണെന്നും, അദ്ദേഹത്തിന്റെ ഇപ്പോഴത്തെ സ്ഥിതി ഏറ്റം ശോചനീയമാണെന്നും...* യോഗത്തെ അറിയിച്ചു. തുടർന്ന് അദ്ദേഹത്തെ സഹായിക്കുന്നതിനായി *മാർ അൽവാറീസ് മിഷൻ റിലീഫ് ഫണ്ട്* രൂപീകരിക്കുന്നതിനും നിശ്ചയിച്ചു. യോഗത്തിന്റെ പ്രധാന നിശ്ചയങ്ങൾ.

1. മാർ അൽവാറീസിനെ സഹായിക്കുന്നതിനുള്ള ശ്രമങ്ങൾ ഉടൻ ആരംഭിക്കണം. 2. മാർ അൽവാറീസ് മിഷൻ റിലീഫ് ഫണ്ടിലേയ്ക്ക് പിരിവ് ആരംഭിക്കണം. അത് മറ്റ് ഇടവകകളിലും പ്രാദേശിക കമ്മറ്റികൾ ഉണ്ടാക്കി വികസിപ്പിക്കണം. 3. തിരുവനന്തപുരം പള്ളി വികാരിയും കാനോൻ വിദഗ്ദനുമായ പൂതകുഴിയിൽ അബ്രഹാം കത്തനാരുടെ നേതൃത്വത്തിൽ ഇതൊരു സ്ഥിരം സംവിധാനമാക്കണം. 4. ആവശ്യത്തിനു പണം പിരിഞ്ഞതിനുശേഷം ഒരു ശെമ്മാശനെയോ പട്ടക്കാരനെയോ ഗോവയിലേക്ക് അയച്ച് അവിടെ മാർ അൽവാറീസു മെത്രാപ്പോലീത്തായ്ക്ക് ഒരു ചാപ്പലും വീടും പണിയിച്ചു കൊടുക്കണം. 5. പണം ഉണ്ടായ ശേഷം *...കുളമ്പിൽ ഇപ്പോൾ നിസഹായനായി കിടന്നു അശ്രാന്ത പരിശ്രമം ചെയ്യുന്ന മാർ അൽവാറീസു മെത്രാപ്പോലീത്തായുടെ അനന്തിരവനെ* (പാദ്രെ അൽവാറീസ്) *സഹായിക്കുന്നതിന് ഒരു പട്ടക്കാരനെ അയയ്ക്കണം...* 6. ഈ കാര്യസാദ്ധ്യത്തിനായി ചാലിൽ കൊച്ചുകോര പ്രസിഡന്റും ചാത്തുരുത്തിൽ മത്തായി വർക്കി സെക്രട്ടറിയും ഖജാൻജിയും ആയി ഒരു പത്തംഗ കമ്മറ്റി രൂപീകരിച്ചു.

1921 ജൂലൈ ലക്കം *കാതോലിക സഭ മാസിക*യിൽ ഈ യോഗത്തിന്റെ വിശദമായ റിപ്പോർട്ട് പ്രസിദ്ധീകരിക്കുകയും മാസികാ പ്രവർത്തകർ പൂർണ്ണ പിന്തുണ പ്രഖ്യാപിക്കുകയും ചെയ്തെങ്കിലും *മാർ അൽവാറീസ് മിഷൻ റിലീഫ് ഫണ്ട്* യാഥാർത്ഥ്യമായില്ല. രണ്ടു മാസത്തിനുള്ളിൽ - 1921 സെപ്റ്റംബർ 9-ന് - ചാലിൽ കൊച്ചുകോര അപ്രതീക്ഷിതമായി മൃതിയടഞ്ഞു. അതോടെ ഈ സഹായ ശ്രമം നാഥനില്ലാതെയായി. *...ഞാൻ എന്റെ വിശ്വാസത്തെ ഒരിക്കലും മരണക്കിടക്കയിൽ പോലും ഉപേക്ഷിക്കുകയില്ല. അങ്ങിനെ ഉപേക്ഷിക്കുന്നതായി ആരെങ്കിലും പറഞ്ഞാൽ അതു തെറ്റാണെന്നുള്ളതിനു നിങ്ങൾ സാക്ഷികൾ ആകുന്നു...*എന്ന് തന്റെ മരണത്തിനു മുമ്പ് അക്രൈസ്തവരും ഉന്നത ഉദ്യോഗസ്ഥരുമായ തന്റെ സ്നേഹിതരെ പറഞ്ഞേൽപ്പിച്ച, *...നമ്മുടെ അൽവാറീസ് മെത്രാച്ചനെ നിങ്ങൾ അറിയുമല്ലോ... തൊണ്ണൂറിലധികം വയസ്സു ചെന്നാണ് അദ്ദേഹം മരിച്ചത്. അദ്ദേഹം താൻ പിടിച്ചിരുന്ന വിശ്വാസത്തിൽ നല്ല ഉറപ്പുള്ള വനായിരുന്നു...* എന്ന് പ. വട്ടശ്ശേരിൽ തിരുമേനി സാക്ഷിച്ച, അന്റോണിയോ ഫ്രാൻസിസ്കോ സേവ്യർ അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ രണ്ടുവർഷത്തിനു ശേഷം 1923 സെപ്റ്റംബർ 23-ന് കാലം ചെയ്തു. അതോടെ *മാർ അൽവാറീസ് മിഷൻ റിലീഫ് ഫണ്ട്* അപ്രസക്തമായി.

യാഥാർത്ഥ്യമായില്ലെങ്കിലും മാർ അൽവാറീസിന്റെ ലത്തീൻ മിഷന് ചാലിൽ കൊച്ചുകോരയുടെ നേതൃത്വത്തിൽ മുളന്തുരുത്തി പള്ളിക്കാർ നീട്ടിയതു പോലൊരു സഹായ ഹസ്തം മറ്റൊരിടത്തുനിന്നും ഉണ്ടായില്ല. അതിന്റെ ദുരന്ത ഫലമാണ് തെക്കെ ഇന്ത്യയിലും ശ്രീലങ്കയിലും പരന്നു കിടന്ന അദ്ദേഹ ത്തിന്റെ സ്വതന്ത്ര കത്തോലിക്കാ പ്രസ്ഥാനം ഇന്ന് കേവലം ബ്രഹ്മവാറിലെ കൊങ്കിണി സമൂഹം മാത്രമായി ഒതുങ്ങിയത്.

# മരുഭൂമിയിലെ നീരുറവ

**St. Thomas Orthodox Congregation (STOC), (Founded by H.G.L.L Dr.Gheevarghese Mar Osthathios in 1975)**

## ജീവകാരുണ്യസഹായം - 2020

ഭാഗ്യസ്മരണീയനായ ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായാൽ 1975 സെപ്റ്റംബർ 12-ാം തീയതി സ്ഥാപിതമായ **മണലാരണ്യത്തിലെ മാതൃ കോൺഗ്രിഗേഷൻ 2020** –ലെ ജീവകാരുണ്യ ധനസഹായങ്ങൾക്ക് അർഹരായവരിൽ നിന്നും അപേക്ഷകൾ ക്ഷണിക്കുന്നു. **ചികിത്സാ സഹായത്തിന് ജാതിമത ഭേദമെന്യേ ആർക്കും അപേക്ഷിക്കാം.** മറ്റു സഹായങ്ങൾ ഓർത്തഡോക്സു സഭാംഗങ്ങൾക്കു മാത്രം നൽകുന്നു. എല്ലാ സഹായങ്ങൾക്കും അടുത്തുള്ള ഓർത്തഡോക്സ് പള്ളി വികാരിയുടെ ശുപാർശ ഉണ്ടായിരിക്കണം.

**1. മാർ ഒസ്താത്തിയോസ് ചികിത്സാ ധനസഹായം: MOSA:** ക്യാൻസർ, കിഡ്നി,ഹാർട്ട് സംബന്ധമായ രോഗങ്ങൾ ബാധിച്ച നിരാലംബരും സാധുക്കളുമായ രോഗികൾക്കായിരിക്കും ധന സഹായം നൽകുന്നത്.

**2. സ്നേഹ സ്പർശം** കുട്ടികൾ അനുഭവിക്കുന്ന വേദനകളെ മനസ്സിലാക്കി അവർക്ക് പ്രതീക്ഷയും മാതാപിതാക്കൾക്ക് ആശ്വാസവും നൽകുന്ന സഹായ പദ്ധതിയായ "സ്നേഹ സ്പർശം" കുഞ്ഞുങ്ങളിലെ അപൂർവ്വ രോഗങ്ങൾക്ക് തുടർചികിത്സയ്ക്ക് ആവശ്യമായ സാമ്പത്തിക സഹായം നൽകുന്നു. ഓർത്തഡോക്സ് സഭാംഗങ്ങൾക്ക് അതാത് പള്ളിവികാരിയുടെയും അല്ലാത്തവർക്ക് സമീപമുള്ള ഓർത്തഡോക്സ് പള്ളിവികാരിയുടെയും ശുപാർശ ഉണ്ടായിരിക്കണം. രോഗവിവരങ്ങൾ രേഖപ്പെടുത്തിയ, ചികിത്സിക്കുന്ന ഡോക്ടറുടെ ആറു (6) മാസത്തിനുള്ളിൽ വാങ്ങിയ ഒറിജിനൽ സർട്ടിഫിക്കറ്റും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. **ഒറിജിനൽ സർട്ടിഫിക്കറ്റ് ഇല്ലാത്ത സാഹചര്യത്തിൽ മെഡിക്കൽ സർട്ടിഫിക്കറ്റിന്റെ കോപ്പി അപേക്ഷ ശുപാർശ ചെയ്യുന്ന വൈദികൻ സാക്ഷ്യപ്പെടുത്തി അയയ്ക്കേണ്ടതാണ്.**

**3. ശീലോഹാം ഗീവ് സൈറ്റ്** കാര്യംമ്പാടിയിലെ മലങ്കര ഓർത്തഡോക്സ് സിറിയൻ ചർച്ച് മെഡിക്കൽ മിഷൻ കണ്ണാശുപത്രിയും ശാസ്താംകോട്ട മാർ തിയോഡോസിയൂസ് മെമ്മോറിയൽ മെഡിക്കൽ മിഷൻ ആശുപത്രിയും വഴിയായി "**ശീലോഹാം ഗീവ് സൈറ്റ്**" പ്രോജക്ടിലൂടെ അന്ധതാനിവാരണത്തിനുള്ള ചികിത്സ ലഭിക്കുന്നതാണ് .അർഹതപ്പെട്ടവർ മേൽപറഞ്ഞ ആശുപത്രികൾ സന്ദർശിക്കുക

**4. സാന്ത്വനം വിധവാ പെൻഷൻ പദ്ധതി:** മലങ്കരസഭയിലെ 46 വയസ്സിൽ താഴെയുള്ള നിർധനരും, വിധവകളോ, ശയ്യാവലംബരായ ഭർത്താക്കന്മാരോ ഉള്ള 9 വനിതകൾക്ക് ദൈനംദിന ചെലവുകൾക്കായി എല്ലാ മാസവും ഒരു വർഷത്തേക്ക് ധനസഹായം നൽകുന്നതാണ്.പ്രായം തെളിയിക്കുന്ന സർട്ടിഫിക്കറ്റ് അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം

**5. യുവസാന്ത്വനം പെൻഷൻ പദ്ധതി:** ശയ്യാവലംബരായ യുവജനങ്ങളുടെ സംരക്ഷണ സഹായമായി 45 വയസ്സിൽ താഴെയുള്ള 9 യുവാക്കൾക്ക് ദൈനംദിന ചെലവുകൾക്കായി എല്ലാ മാസവും ഒരു വർഷത്തേക്ക് ധനസഹായം നൽകുന്നതാണ്.പ്രായം തെളിയിക്കുന്ന സർട്ടിഫിക്കേറ്റും, ഡിസെബിലിറ്റി സർട്ടിഫിക്കേറ്റും, അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം.

സാന്ത്വനം, യുവസാന്ത്വനം പദ്ധതിക്ക് ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളിൽ മുന്നിൽ രണ്ടു അംഗങ്ങളുടെയും ഒപ്പോടു കൂടിയ അപേക്ഷകൾ **2020 October 31**– ന് മുൻമ്പ് കിട്ടിയിരിക്കണം.

**6. വിവാഹ ധനസഹായം:** സാമ്പത്തിക പരാധീനത മൂലം വിവാഹം നടത്താൻ സാധിക്കാതെ വരുന്ന കുടുംബത്തിലെ 6 പെൺകുട്ടികളുടെ വിവാഹത്തിന് 75,000 രൂപ വീതം സഹായം നൽകുന്നു. ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളിൽ മുന്നിൽ രണ്ട് അംഗങ്ങളുടെയും ഒപ്പോടു കൂടിയ അപേക്ഷയും, ദേശകുറിയുടെ അല്ലെങ്കിൽ വിളിച്ചുചൊല്ലിന്റെ കോപ്പിയും നിർബന്ധമാണ്. രക്ഷിതാക്കൾ ജീവിച്ചിരിപ്പില്ലാത്ത പെൺകുട്ടികളുടെ വിവാഹത്തിനു മുൻഗണന നൽകുന്നു. വിവാഹ തീയതിയ്ക്കുശേഷം മൂന്നു മാസത്തിനുള്ളിൽ അപേക്ഷ താഴെ കൊടുത്തിരിക്കുന്ന വിലാസത്തിൽ കിട്ടിയിരിക്കണം.

7. **ഭവനനിർമ്മാണ ധനസഹായം:** നിലക്കൽ, ബ്രഹ്മവാർ എന്നീ ഭദ്രാസനങ്ങളിൽ ഉൾപ്പെട്ട ഭവനരഹിതരായ ഓരോ വ്യക്തികൾക്ക് ഭവനനിർമ്മാണസഹായമായി 2,00,000 രൂപ വീതം നൽകുന്നു.സഹായം ലഭിക്കുന്നതിന് ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളിൽ മുന്നിൽ രണ്ട് അംഗങ്ങളുടെ ഒപ്പോടു കൂടിയ അപേക്ഷയും, അപേക്ഷകനു സ്വന്തമായി സ്ഥലം ഉണ്ടെന്നുള്ളതിന്റെ തെളിവായി കരമടച്ച രസീതിന്റെ കോപ്പിയും സഹിതം അപേക്ഷകൾ **2020 October 31** നു മുൻമ്പ് കിട്ടിയിരിക്കണം.

**8. പ്രത്യേക ഭവനനിർമ്മാണ ധനസഹായം:** മലങ്കര സഭയിലെ ഭവനരഹിതരായ വിധവകൾക്ക് ഭവനം വച്ചുകൊടുക്കുക എന്ന ആശയത്തിലൂന്നി, 50 വയസ്സിൽ താഴെയുള്ള വിധവകളുടെയോ പരിപൂർണ്ണമായി ശയ്യാവലംബരായി കിടക്കുന്ന വ്യക്തികളുടെ ഭാര്യമാരുടെയോ അപേക്ഷകളിൽ നിന്നും STOC മർത്തമറിയം സമാജം ഭവനനിർമ്മാണ സഹായമായി 2,00,000 രൂപ വീതം നൽകുന്നു.ഇതിലേക്ക് കേരളത്തിലെ എല്ലാ ഭദ്രാസനങ്ങളിൽ നിന്നും അപേക്ഷിക്കാവുന്നതാണ്. സഹായം ലഭിച്ചാൽ നിർമ്മാണത്തിന്റെ പൂർണ്ണചുമതല ഏറ്റെടുത്ത് ആറുമാസത്തിനകം ഭവനം പൂർത്തിയാക്കാമെന്ന് ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും സമ്മതിപത്രവും ശുപാർശയും അപേക്ഷകന് സ്വന്തമായി സ്ഥലമുണ്ടെന്നുള്ളതിന്റെ തെളിവായി കരമടച്ച രസീതിന്റെ കോപ്പിയും സഹിതം അപേക്ഷകൾ **2020 October 31**-നു മുൻമ്പ് കിട്ടിയിരിക്കണം. പ്രായം തെളിയിക്കുന്ന സർട്ടിഫിക്കറ്റ് അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം

**9. വിദ്യാഭ്യാസ സ്കോളർഷിപ്പ്:** നിർധനരും നിരാലംബരും പഠനത്തിൽ സമർത്ഥരുമായ +2 കഴിഞ്ഞ 46 കുട്ടികൾക്ക്, വിദ്യാഭ്യാസ സ്കോളർഷിപ്പ് നൽകുന്നതാണ്. ഫൈനൽ പരീക്ഷയുടെ മാർക്ക് ലിസ്റ്റും കോഴ്സ് സർട്ടിഫിക്കറ്റും (ഇടവക വികാരി അറ്റസ്റ്റ് ചെയ്ത പകർപ്പ്) അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. കൂടാതെ അപേക്ഷകന്റെ കുടുംബ പശ്ചാത്തലം, ചുറ്റുപാടുകൾ, ഇടവകയിലെ ആദ്ധ്യാത്മിക സംഘടനയിലെ പ്രവർത്തനം, മറ്റു നേട്ടങ്ങൾ എന്നിവയെ കുറിച്ച് വിശദമായി അറിയിക്കുന്നതു നന്നായിരിക്കും. ഇടവക വികാരിയുടെ ശുപാർശയോടെ അപേക്ഷകൾ **2020 October 31**–ന് മുൻപ് കിട്ടിയിരിക്കണം.

**10. വിദ്യാഭ്യാസ ധനസഹായം:** നിർധനരും പഠനത്തിൽ സമർത്ഥരുമായ വിദ്യാർത്ഥികൾക്കു +2നു ശേഷമുള്ള വിദ്യാഭ്യാസത്തിനോ, സ്കൂൾ ഫൈനൽ കഴിഞ്ഞ് Technical Education ന് പോകുന്നതിനോ ധനസഹായം നൽകുന്നു.ഫൈനൽ പരീക്ഷയ്ക്കു 50% കൂടുതൽ മാർക്കു കരസ്ഥമാക്കിയതും ആദ്യ ചാൻസിൽ ജയിച്ചതുമായവരുടെ അപേക്ഷ മാത്രമെ പരിഗണിക്കുകയുള്ളു. ഫൈനൽ പരീക്ഷയുടെ മാർക്ക് ലിസ്റ്റും ഇപ്പോഴത്തെ കോഴ്സ് സർട്ടിഫിക്കറ്റും (ഇടവക വികാരി അറ്റസ്റ്റു ചെയ്ത കോപ്പി) അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഇടവക വികാരിയുടെ ശുപാർശയോടെ അപേക്ഷകൾ **2020 October 31**–ന് മുൻപ് കിട്ടിയിരിക്കണം.

**<u>അപേക്ഷ പരിഗണിക്കുന്നതിന് നിർബന്ധമായും അപേക്ഷയോടൊപ്പം നൽകേണ്ട കാര്യങ്ങൾ.</u>**

1. അപേക്ഷിക്കുന്ന ആളുടെ പേര്, അക്കൗണ്ട് നമ്പർ, IFSC Code, അഡ്രസ്സ് ഇവ ഉൾപ്പെടുന്ന ബാങ്ക് പാസ്സ് ബുക്കിന്റെ ആദ്യ പേജിന്റെ വ്യക്തമായ കോപ്പി എല്ലാ അപേക്ഷകൾക്കും ഒപ്പം നിർബന്ധമായും ഉണ്ടായിരിക്കേണ്ടതാണ്. 2. അപേക്ഷകന്റെ മൊബൈൽ നമ്പർ. (ഇമെയിൽ ഉണ്ടെങ്കിൽ അത് നൽകുന്നത് നന്നായിരിക്കും.) 3. അപേക്ഷ ശുപാർശ ചെയ്യുന്ന പുരോഹിതന്റെ മൊബൈൽ നമ്പർ 4. ഏത് ധന സഹായത്തിന് അപേക്ഷിക്കുന്നു എന്ന് വ്യക്തമായി അപേക്ഷയിൽ രേഖപ്പെടുത്തുക. 5. അപേക്ഷാഫോറവും മറ്റു നിബന്ധനകളും മലങ്കരസഭയുടെ മാർച്ച് ലക്കത്തിൽ നിന്നോ താഴെ കൊടുത്തിരിക്കുന്ന വിലാസത്തിൽ നിന്നോ ലഭിക്കുന്നതാണ്. 6. പരസ്യത്തിൽ ആവശ്യപ്പെട്ടിട്ടുള്ള രേഖകളെല്ലാം അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. 7. അപൂർണ്ണവും ആവശ്യപ്പെട്ടിട്ടുള്ള രേഖകളില്ലാത്തതുമായ അപേക്ഷകൾ പരിഗണിക്കുന്നതല്ല.

**<u>അപേക്ഷകൾ അയയ്ക്കേണ്ട വിലാസം:</u>- The Co-ordinator, STOC office, Bethany Aramana, Tiruvalla-689101, Kerala. <u>അപേക്ഷ ശുപാർശ ചെയ്യുന്ന ബഹു. വികാരിമാരുടെ ശ്രദ്ധയ്ക്ക്:</u>** നിങ്ങളിൽ വിശ്വാസം അർപ്പിച്ച് ഞങ്ങൾ ചെയ്യുന്ന ജീവകാരുണ്യ പ്രവർത്തനങ്ങൾക്ക് നിങ്ങൾ ശുപാർശ ചെയ്യുന്ന ഓരോ അപേക്ഷകളും ദയവായി സസൂക്ഷ്മം പരിശോധിച്ച്, അപേക്ഷിക്കുന്ന ആൾ ഈ ധനസഹായത്തിന് അർഹരാണെന്നും, ഇടവകയുടെ സമീപ പ്രദേശങ്ങളിൽ ഉള്ള ആളാണെന്നും ഉറപ്പു വരുത്തേണ്ടതും, ആവശ്യപ്പെട്ടിരിക്കുന്ന രേഖകളെല്ലാം ഉണ്ടെന്നും, അപേക്ഷകന്റെ ഭൂസ്വത്ത്, വരുമാനം, വയസ്സ്, ആശ്രിതരുടെ വിവരങ്ങൾ എന്നിവ വിശ്വസനീയമാണോ എന്ന് പരിശോധിച്ച് അർഹതയുള്ളവ മാത്രം അയക്കണമെന്നു താല്പര്യപ്പെടുന്നു. ശുപാർശകൾക്ക് (ചികിത്സാ / വിദ്യാഭ്യാസ ധനസഹായങ്ങൾ ഒഴികെ) പള്ളിയുടെ letter head-ൽ പള്ളിയുടെ സീലും, മാനേജിംഗ് കമ്മറ്റി അംഗങ്ങളിൽ മുന്നിൽ രണ്ട് അംഗങ്ങളുടെയെങ്കിലും ഒപ്പും ഉണ്ടായിരിക്കണം.

*ആപ്ലിക്കേഷൻ ഫോം മാർച്ച് ലക്കത്തിലെ മലങ്കര സഭാ മാഗസിനിൽ ലഭ്യമാണ്

# ജീവവൃക്ഷമായ വിശുദ്ധ സ്ലീബാ

■ **ഫാ. ഗീവർഗീസ് ജോൺസൺ**
(മാർ ഔഗേൻ ആശ്രമം, പിറമാടം)

യഹൂദന്മാരുടെ പ്രമാണിയും ഇരുളിൽ യേശുതമ്പുരാന്റെ അരികിൽ വന്നവനുമായ നിക്കോദിമോസ് യേശുവിനോട് നിന്റെ മനുഷ്യാവതാരത്തിന്റെ രഹസ്യം അറിയുന്നു എന്ന് പറയുമ്പോൾ യേശു നൽകുന്ന മറുപടിയിൽ വീണ്ടും ജനനം, ദൈവരാജ്യപ്രവേശനം, മനുഷ്യാവതാരത്തിന്റെ ലക്ഷ്യം നിത്യജീവനിലേക്കുള്ളപ്രവേശനം തുടങ്ങിയ കാര്യങ്ങൾ പരാമർശിക്കുന്നുണ്ട് (യോഹന്നാൻ 3) ഇതിൽ തന്റെ മനുഷ്യാവതാരത്തിന്റെ നിഗൂഢമായ പൊരുൾ നിക്കോദിമോസിനോട് വെളിപ്പെടുത്തുന്നതിന് യേശു ഉപയോഗിച്ച പഴയ നിയമ ചരിത്ര സംഭവം 'മോശ മരുഭൂമിയിൽ സർപ്പത്തെ ഉയർത്തിയതുപോലെ മനുഷ്യപുത്രനെ ഉയർത്തേണ്ടതാകുന്നു' (യോഹ 3:14) എന്നതാണ്. പഴയ നിയമത്തിൽ (സംഖ്യ 21:4-9) യഹോവയ്ക്ക് വിരോധമായി പാപം ചെയ്ത ഇസ്രായേല്യ ജനം അഗ്നി സർപ്പത്തിന്റെ കടിയാൽ മരണപ്പെടുന്നു, ദൈവകോപം നീങ്ങി പോകുവാൻ ദൈവകല്പനപ്രകാരം മോശ താമ്രംകൊണ്ട് ഒരു സർപ്പത്തെ ഉണ്ടാക്കി കൊടി മരത്തിൽ തൂക്കുകയും സർപ്പത്താൽ കടിയേറ്റവർ താമ്രസർപ്പത്തെ നോക്കിയാറെ ജീവിക്കുകയും ചെയ്യുന്നു. തന്റെ മനുഷ്യാവതാര ലക്ഷ്യ പൂർത്തീകരണം ഗോഗുൽത്തായുടെ മുകളിലെ കുരിശു മരണത്തോടെയാകുന്നുവെന്ന രഹസ്യമാണ് ഇവിടെ വെളിവാക്കുന്നത്. മൂന്നാംദിവസമുള്ള തന്റെ ഉയർത്തെഴുന്നേൽപ്പോടെ മനുഷ്യകുലത്തിന്റെ രക്ഷയും വീണ്ടെടുപ്പും നിർവഹിക്കപ്പെടുന്നു.

നിക്കോദിമോസ് ഇരുളിൽ ക്രിസ്തുവിനോട് സംസാരിച്ചു തുടങ്ങുന്നു. എന്നാൽ ക്രിസ്തുയേശു വെളിച്ചത്തിലേക്ക് നിക്കോദിമോസിനെ നയിച്ചുകൊണ്ടാണ് സംഭാഷണം അവസാനിപ്പിക്കുന്നത് (യോഹന്നാൻ 3:21). ഈ വെളിച്ചം നിക്കോദിമോസിനെ പഴയനിയമത്തിൽ അത്യാഗ്രഹത്താൽ നഷ്ടപ്പെടുത്തിയ ജീവവൃക്ഷം മുതൽ മനുഷ്യപുത്രനെ ഉയർത്തിയ വൃക്ഷംവരെ ചിന്തിപ്പിച്ചിരിക്കാം. നാം ഓരോരുത്തരുടെയും പ്രതിനിധിയാണ് നിക്കോദിമോസ്.

സന്തോഷത്തിന്റെയും സമൃദ്ധിയുടെയും ഏദനിൽ ദൈവത്തെയും മനുഷ്യനെയും ചേർത്ത് നിർത്തിയത് ജീവവൃക്ഷമാണ്, എന്നാൽ ഭൗമിക ചരിത്രത്തിന്റെ തുടക്കത്തിൽ തന്നെ മനുഷ്യ കുടുംബം പുരാതന സർപ്പത്താൽ വഞ്ചിക്കപ്പെട്ടു. നന്മതിന്മകളെ കുറിച്ചുള്ള അറിവിന്റെ വൃക്ഷത്തിലൂടെ അഹങ്കാരിയായ സാത്താനാൽ നാം പാപത്തിന്റെ അടിമത്തത്തിൽ വീണുപോകുകയും (ഉൽപത്തി 3:1-24) ദൈവവും മനുഷ്യനുമായുള്ള അനിർവചനീയ ബന്ധത്തിന് വിള്ളലുണ്ടാകുകയും ചെയ്തു. ഈ ജീവവൃക്ഷം സ്വർഗ്ഗത്തെയും മനുഷ്യനെയും യോജിപ്പിക്കുന്ന ചിഹ്നം ആയിരുന്നു. വൃക്ഷത്തിലുണ്ടായ വിള്ളൽ പരിഹരിക്കുവാൻ മറ്റൊരു മരക്കഷണം കുറുകെ വച്ച് യോജിപ്പിക്കുന്നു. അത് കൈ വിടർത്തി നിൽക്കുന്ന മനുഷ്യന്റെ രൂപത്തോട് യോജിക്കാൻ പര്യാപ്തമായതായിരുന്നു. ആ പൂർത്തീകരണം പുതിയനിയമത്തിൽ മനുഷ്യന്റെ രക്ഷയ്ക്കായി മനുഷ്യനേപ്പോലെ അവതാരം ചെയ്ത ദൈവപുത്രൻ മനുഷ്യന്റെ നിത്യജീവനായി കുരിശുമരത്തിൽ ഉയർത്തപ്പെടുന്നതിലൂടെ നിവർത്തിക്കപ്പെടുന്നു. കൊടിമരത്തിൽ ഉയർത്തപ്പെട്ട പിത്തളസർപ്പവും കുരിശുമരത്തിൽ ചേർന്ന് കിടക്കുന്ന ക്രിസ്തുവും ജീവനെ പകർന്നു നൽകിയ രണ്ട് ചിത്രങ്ങളാണ്. ഒന്ന് ദൃഷ്ടാന്തവും മറ്റൊന്ന് യഥാർത്ഥ ജീവനും.

ക്രിസ്തുവിന്റെ കുരിശുമരണത്തോടെ മരത്തിന്മേൽ തൂങ്ങുന്നവനെല്ലാം ശപിക്കപ്പെട്ടവൻ (ഗലാ. 3:13) എന്ന ചിന്ത മാറ്റപ്പെടുകയും കുരിശു മരം രക്ഷയുടെയും വിജയത്തിന്റെയും അടയാളമായി മാറുകയും ചെയ്യുന്നു. ജീവവൃക്ഷം ദൈവമനുഷ്യബന്ധത്തിന്റെ അടയാളമായതു പോലെ കുരിശുമരം മനുഷ്യരക്ഷയുടെയും അവന്റെ വീണ്ടെടുപ്പിന്റെയും സാത്താന്റെ മേലുള്ള വിജയത്തിന്റെയും അടയാളമായിത്തീരുന്നു എന്നത് ചരിത്ര സത്യമാണ്.

റോമൻ ചക്രവർത്തിയായ കുസ്തന്തിനോസ് രാജാവ് സ്വപ്നത്തിൽ കുരിശിന്റെ അടയാളം കണ്ടതിൻ പ്രകാരം യുദ്ധോപകരണങ്ങളിൽ സ്ലീബാ മുദ്ര കുത്തുകയും യുദ്ധത്തിൽ വിജയിക്കുകയും ചെയ്യുന്നതായും കുസ്തന്തിനോസ് രാജാവിന്റെ മാതാവ് ഹേലനി യേറുശലേമിൽ കർത്താവിന്റെ കുരിശ് കണ്ടെത്തുകയും അവിടെ രണ്ട് പള്ളികൾ പണികഴിപ്പിക്കുകയും AD 335ൽ കർത്താവിന്റെ കുരിശ് കണ്ടെത്തിയതിന്റെ വാർഷികദിനത്തിൽ സെപ്റ്റംബർ-14 ന് ഈ പള്ളിയുടെ പ്രതിഷ്ഠാകർമ്മം നിർവ്വഹിക്കുകയും ചെയ്തു എന്നും ആണ്ടുതോറും സെപ്റ്റംബർ-14 പെരുന്നാൾ ആയി ആഘോഷിച്ചു., ക്രമേണ ലോകമൊട്ടുക്കുമുള്ള ക്രിസ്ത്യാനികൾ ഈ ദിവസം സ്ലീബാപെരുന്നാൾ (കുരിശിന്റെ മഹത്വീകരണം) ആചരിച്ചുപോരുന്നു.

നാലാം നൂറ്റാണ്ടിന്റെ അവസാനകാലത്തിൽ ഒരു വലിയ വെള്ളിയാഴ്ച ദിവസം യേറുശലേമിലെ ദേവാലയത്തിൽ ഒരു പെട്ടിയിൽ സൂക്ഷിച്ചിരുന്ന ഒരു തടികഷ്ണവും (ക്രിസ്തു വിന്റെ കുരിശിന്റെ ഒരുഭാഗം) കുരിശിന് മുകളിൽ പീലാ ത്തോസ് എഴുതിയ ലിഖിതവും ഒരു മേശയിൽ വച്ച് ആളുകൾ ഓരോരുത്തരായി വന്ന് അത് വണങ്ങുകയും ചുംബിക്കുകയും ചെയ്തിരുന്നു എന്ന് ദൃക്സാക്ഷികൾ രേഖപ്പെടുത്തുന്ന തായി കുരിശിനെ പറ്റിയുള്ള പഠനശാഖയായ സ്റ്റാവറോള ജിയിൽ (Stavarology) പറയുന്നുണ്ട്. ഇന്ന് പൗരസ്ത്യ സഭകൾ എല്ലാം തന്നെ സ്ലീബായെ വിശുദ്ധമായി കണ്ടു ആരാധിക്കു കയും വണങ്ങുകയും ചെയ്യുന്നു.

'പിന്നെ അവൻ എല്ലാവരോടും പറഞ്ഞത് എന്നെ അനുഗമിക്കുവാൻ ഇച്ഛിച്ചാൽ അവൻ തന്നെ നിഷേധിച്ചു നാൾ തോറും തന്റെ ക്രൂശ് എടുത്തുംകൊണ്ട് എന്നെ അനുഗമി ക്കട്ടെ' (ലൂക്കസ്, 9:23). ഓരോ മനുഷ്യനും തന്റെ കുരിശ് എടുക്കണം. ഒരു ദിവസം മാത്രമല്ല ഓരോ ദിവസവും അത് നാം വഹിക്കണം. സ്വന്തയിടങ്ങളിൽ നിന്ന് ദൈവത്തിന്റെ ഇടങ്ങളെ പിന്തുടരു വാനും നഷ്ടമായ വൃക്ഷത്തിൽ നിന്ന് രക്ഷയുടെ വൃക്ഷം വഹിക്കുന്ന അനുഭവത്തിലേക്കും നാം നയിക്കപ്പെടണം. നിക്കോദിമോസ് എന്ന പ്രമാണി ഇരുളിന്റെ അനുഭവത്തിൽ നിന്ന് ക്രിസ്തുവിനോട് ചേരുന്ന സാഹചര്യം മുതൽ കുരിശിന്റെ അനുഭവത്തിലും രക്ഷകന്റെ കബറടക്കത്തിലും അവനോട് ചേർന്നു നിൽക്കുന്നത് അവൻ നൽകിയ നിത്യ ജീവന്റെ വലിയ പ്രകാശത്താലാണ്. നഷ്ടപ്പെട്ട മരത്തിൽ നിന്ന് രക്ഷയുടെ കുരിശു മരത്തി ലേക്കും ക്രൂശിലെ ഈ വെളിച്ചം ക്രൂശിതനിലേക്കും നമ്മെയും നയിക്കട്ടെ.

●



ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ




## 2020 സെപ്റ്റംബർ 20
## സ്ലീബായുടെ ശേഷം ഒന്നാം ഞായർ

**വി: മർക്കോസ് 10: 30 – 37**

കർത്താവിന്റെ രണ്ടാമത്തെ വരവ് എന്ന മഹത്വ പ്രത്യക്ഷതയെ സംബന്ധിച്ച്, അവിടുന്നു തന്നെ വിശദീകരണം നൽകിയിട്ടുണ്ട്.

1. ലോകാവസാനത്തിന്റെ ലക്ഷണങ്ങൾ നേരത്തെ തന്നെ കണ്ടു തുടങ്ങും. ലോകത്തെല്ലാം അസമാധാനവും, യുദ്ധങ്ങളും, മഹാമാരികളും, അവ്യവസ്ഥിതിയും, ചൂഷണവും അസാന്മാർഗ്ഗീയതയും വർദ്ധിക്കും.

2. കള്ളക്രിസ്തുക്കളും, വ്യാജ്മശിഹാക്കളും, കള്ള പ്രവാചകന്മാരും എഴുന്നേൽക്കും. അവർ അടയാളങ്ങളും അത്ഭുതങ്ങളും കാട്ടി ജനങ്ങളെ വശീകരിക്കും. യഥാർത്ഥ ദൈവവിശ്വാസവും, ധാർമ്മികതയും കൊടിയ വെല്ലുവിളികൾ നേരിടും. അവയെ തിരിച്ചറിഞ്ഞ് ഒഴിഞ്ഞു മാറിക്കൊള്ളണം. ലോകം കീഴ്മേൽ മറിഞ്ഞാലും ഭയപ്പെടരുത്. ഇവയെല്ലാം സംഭവിക്കേണ്ടവ തന്നെ.

3. ലോകാവസാനവും, ദൈവപുത്രന്റെ പ്രത്യക്ഷതയും പെട്ടന്നായിരിക്കും സംഭവിക്കുക. നോഹയുടെ കാലത്തെ ജനങ്ങളും, സോദോം-ഗോമോറാ ദേശങ്ങളിലെ ജനങ്ങളും, സുഖഭോഗങ്ങളിലും മറ്റും മുങ്ങിപ്പൊങ്ങി ജീവിച്ചു പോന്നു. കർത്താവിന്റെ പ്രത്യക്ഷത എപ്പോൾ എന്നറിയാത്തതിനാൽ ഒരുങ്ങിയിരിക്കണമെന്നാണ് മുന്നറിയിപ്പ്.

4. ഇപ്പോൾ നിലവിലിരിക്കുന്ന പ്രപഞ്ച സംവിധാനത്തിന് അഴിവുണ്ടാകും. ഇക്കാണുന്നതെല്ലാം താൽക്കാലികം മാത്രം. സകല പ്രതാപവും, സൗന്ദര്യവും, അധികാരതാത്രയുമെല്ലാം തറപറ്റും.

5. അവിടെ ഒരു തരംതിരിവുണ്ടാകും; നന്മയും തിന്മയും, നല്ലവരും തിന്മപ്പെട്ടവരും. തമ്മിൽ ഇപ്പോഴത്തെ നന്മതിന്മാ സങ്കലന സ്ഥിതി അതോടെ അവസാനിക്കും. വിശുദ്ധനായ ദൈവത്തിന്റെ സന്നിധിയിൽ, അവിശുദ്ധിക്കു യാതൊരു സ്ഥാനവുമില്ല!

6. കർത്താവിന്റെ വരവിന്റെ നാൾ അനിശ്ചിതമാകയാൽ, ഒരുക്കം ഏറെ നിർണ്ണായകമാണ്. തീനും, കുടിയും, ആസ്വാദനവും, തല്ലുമായി ജീവിക്കുന്നവർ കണ്ടേക്കാം. ഏതു മുന്നറിയിപ്പു ലഭിച്ചാലും വകവയ്ക്കാത്തവരാണവർ!

7. സൂക്ഷ്മതയോടെ, ഉണർന്നിരുന്ന് പ്രാർത്ഥിക്കാനാണ് നിർദ്ദേശം. കാലത്തിനെയും ചുറ്റുപാടിനെയും അപഗ്രഥിച്ച്, സാരം ഗ്രഹിച്ച ശേഷം, തക്കതായ രീതിയിൽ, എപ്പോഴും തയ്യാറായിരിക്കണം. അതാണ് "ഉണർവ്വ്". അല്ലാഞ്ഞാൽ പിശാച് ഉതിർത്തു വിടുന്ന പരീക്ഷകളിലും പ്രലോഭനങ്ങളിലും അകപ്പെട്ടേക്കാം.

8. പലതര വിഷമകരമായ സാഹചര്യങ്ങൾ ഉണ്ടായാലും, വിശ്വാസവും, ധർമ്മബോധവും വെടിയാതെ അവസാനം വരെ സഹിച്ചു നിൽക്കണം. നഷ്ടം, വിരഹം, ആക്ഷേപം കേൾക്കൽ, അവഗണന, അക്രമം, തേജോവധം എന്നിവയെല്ലാം താണ്ഡവമാടും. പക്ഷെ ഇതു കണ്ടൊന്നും ഭഗ്നാശരാകാൻ പാടില്ല.

കർത്താവിന്റെ രണ്ടാമത്തെ വരവ്, ന്യായവിധി എന്നിവയെക്കുറിച്ചുള്ള ധ്യാനം, ഇപ്പോഴത്തെ ജീവിതത്തെ ക്രമീകരിക്കുവാൻ നമ്മെ സഹായിക്കുമാറാകട്ടെ.

## 2020 സെപ്റ്റംബർ 27
## സ്ലീബായുടെ ശേഷം രണ്ടാം ഞായർ

**വി: മത്തായി 16: 5 – 12**

'കൊറോണ' വൈറസിന്റെ ആക്രമണത്തിൽ നിന്നും, വ്യാപനത്തിൽ നിന്നും രക്ഷ പെടാൻ, ദിവസവും പല പ്രാവശ്യം സോപ്പും വെള്ളവുമുപയോഗിച്ച് കൈകൾ കഴുകണമെന്നാണ് ഔദ്യോഗിക നിർദ്ദേശം. ആരോഗ്യ സംരക്ഷണാർത്ഥമാണീ പ്രക്രിയ. കൈകളും ശരീരവും പരിസരങ്ങളും ശുചീകരിക്കാം. എന്നാൽ ഹൃദയവും ഇപ്രകാരം ശുദ്ധീകരിക്കപ്പെടേണ്ടതല്ലെ?

കൈ കഴുകുന്നതിന് വിവിധ അർത്ഥങ്ങളും സാംഗത്യവുമുണ്ട്. അഴുക്കു നീങ്ങാൻ, സ്വന്തം നിരപരാധിത്വം

പ്രഖ്യാപിക്കാൻ, ഒരു വലിയ കാര്യം ആരംഭിക്കുമ്പോൾ അതിന്റെ ഒരുക്കമായി, മുതലായവ. പ്രാർത്ഥന, ഗാനാലാപം തുടങ്ങിയവയാൽ ദൈവത്തെ ബഹുമാനിക്കുന്നു; എന്നാൽ അവ, അർത്ഥമറിയാതെ പാലിക്കപ്പെടുന്ന പാരമ്പര്യങ്ങൾ പോലെയാകാൻ പാടില്ല. അധരം കൊണ്ടു ബഹുമാനിക്കുകയും ഹൃദയം മറ്റെവിടെയെങ്കിലുമായിരിക്കുകയും ചെയ്യുന്നതിനെ ദൈവം തിരിച്ചറിയും.

വായിൽ നിന്നും പുറപ്പെടുന്ന വാക്കുകൾ മനുഷ്യനെ അശുദ്ധമാക്കാം; കേവലം കൈയ്യിൽ പറ്റിയ മാലിന്യം മാത്രമല്ല. വായിൽ നിന്നു പുറപ്പെടുന്ന വാക്കുകളുടെയും സംസാരങ്ങളുടെയും ഉറവിടം ഏത്? ഹൃദയമാണതിന്റെ ഉറവിടം എന്നു കർത്താവ് പറഞ്ഞു. "ദുർവ്വിചാരങ്ങൾ, വ്യഭിചാരം, കൊല, മോഷണം, കള്ളസാക്ഷി, ദൈവദൂഷണം" ഇവയെല്ലാം മുളച്ചു വരുന്നത് ഹൃദയത്തിൽ നിന്നു തന്നെ. അപ്പോൾ ഹൃദയമാണ് ശുദ്ധീകരിക്കപ്പെടേണ്ടത്. അപ്പോൾ ശരീരവും ശുദ്ധമാകും!

എന്ത് അത്ഭുതവും അടയാളവും പ്രവർത്തിച്ചാലും ഹൃദയശുദ്ധീകരണമാണു പ്രധാനം. അഥവാ, അർത്ഥമുള്ള ഒരടയാളം ഇതാ: യോനാ ദീർഘദർശിയുടെ അടയാളം. നിനുവയിലെ ജനങ്ങൾക്ക് യോന, സർവ്വനാശമെന്ന വിപത്തിന്റെ അടയാളമായിരുന്നു. അവർ അനുതപിച്ച്, അകവും പുറവും ശുദ്ധമായപ്പോൾ, അടയാളത്തിന്റെ സാരാംശം അവർ ഗ്രഹിച്ചു. അവർ ശിക്ഷയിൽ നിന്നു രക്ഷപ്രാപിക്കുകയും ചെയ്തു.

അശുദ്ധമാക്കുന്ന മറ്റൊരു സംഗതി പാഷണ്ഡോപദേശമാണ്. ദൈവത്തിന്റെയും ധർമ്മത്തിന്റെയും വക്താക്കളായി ചിലർ അവതരിക്കും. അവർക്കു നിയമം അവർ തന്നെയായിരിക്കും. വ്യാജമശിഹാമാരെപ്പറ്റിയുള്ള ക്രിസ്തുവിന്റെ പരാമർശനം എക്കാലത്തും സാർത്ഥകമാണ്. കൊറോണ അപകടമായി പടർന്നപ്പോൾ, ആൾ ദൈവങ്ങളും, "രോഗശാന്തിവരം" കീശയിലിട്ടുകൊണ്ടു വിലസിയവരും എവിടെയോ ഓടിയൊളിച്ചു! വേദവിപരീതങ്ങളെ വിട്ടൊഴിയണം; കാരണം അതു വിശുദ്ധിയുടെയും നൈർമ്മല്യത്തിന്റെയും മാർഗ്ഗമല്ല!

## 2020 ഒക്ടോബർ 4
## സ്ലീബായുടെ ശേഷം മൂന്നാം ഞായർ
**വി: ലൂക്കോസ് 16: 1 – 13**

ശാബത് എന്ന നിബന്ധന വച്ച ദൈവം തന്നെ, അതിന്റെ പൊരുളും ആഴവും വ്യാഖ്യാനിച്ചു തന്നിരിക്കുന്നു. ദാവീദിന്റെയും അഹീമലക്കിന്റെയും (അബ്യാഥാർ അല്ല 1 ശമു. 21:2) കഥ വിവരിച്ചുകൊണ്ടാണ് കർത്താവ് വിശദീകരിക്കുന്നത്. മനുഷ്യനു പ്രയോജനപ്പെടുവാൻ, 'മനുഷ്യനുവേണ്ടി' ശാബത് ഉണ്ടാക്കി. അതിന്റെ ദായകനും ഉടമസ്ഥനും കർത്താവാണ്. ശാബത് ധർമ്മപരിശീലന പാഠശാലയാണ്. അത് നന്മചെയ്തു പഠിക്കാനുള്ള അവസരമാണ്. (മർക്കോസ് 3:4) കുരുടന്മാരുടെ കണ്ണു തുറക്കാനുള്ള ദിവസമാണ്. പൈശാചിക ബന്ധനങ്ങളെ അഴിച്ചുകളയാനുള്ള ദിവസവുമാണ്. (ലൂക്കോ. 13:15-16).

കർത്താവിന്റെ പുനരുത്ഥാന നാൾ, ശാബതായി നാം ആചരിക്കുന്നു. ശാബത് കേവലം ആചരിക്കാനല്ല, "ശുദ്ധീകരിക്കാനാണ്" കല്പന (പുറ. 20:8). ശാബതിനെ നമ്മൾ ശുദ്ധീകരിക്കുന്നു. ശാബതുവഴി നാം ശുദ്ധീകരിക്കപ്പെടുന്നു. ശാബതിൽ നാം എന്തെല്ലാം പഠിക്കണം?

a) കരുണ ചെയ്യാനും തെറ്റുചെയ്തവൻ അനുതപിച്ചാൽ 'ഹൃദയപൂർവ്വം' ക്ഷമിക്കാനും പഠിക്കണം (മത്താ. 18:35). എങ്കിലേ ദൈവം നമ്മോടും ക്ഷമിക്കുകയുള്ളു. പരസ്പരം ക്ഷമിക്കാതെ, ദൈവത്തിൽ നിന്നു ക്ഷമ യാചിക്കാൻ നമുക്കവകാശമുണ്ടാവില്ല. "ഞങ്ങളുടെ കടക്കാരനോട് ഞങ്ങൾ ക്ഷമിച്ചതുപോലെ" ഞങ്ങളോട് ക്ഷമിക്കണമെന്നാണ് നമ്മുടെ പ്രാർത്ഥന. ഇവിടെ ദൈവ ക്ഷമ, അനുപാതികമാണെന്നു വരുന്നു.

b) ദൈവം തന്ന ധനവും താലന്തുകളും ഉപയോഗിക്കേണ്ടത് ആർക്കെല്ലാം വേണ്ടി? ആരും തനിക്കു വേണ്ടിത്തന്നെ ജീവിക്കുന്നില്ലല്ലോ. നീതിയായി പ്രവർത്തിക്കണം. Righteouseness എന്നാണതിന്റെ സൂചന. സത്യവും നീതിയും സ്നേഹവുമെല്ലാം ചാലിച്ചെടുത്തതാണ് righteousness. സ്വന്തം കഴിവുകളും, ആർജ്ജിക്കുന്ന ധനവും ഉപയോഗിച്ച്, മരണത്തിനപ്പുറത്തേക്കു നീളുന്ന ജീവിതത്തിനു വേണ്ടി സമ്പാദിക്കണം. ഇവയുടെയെല്ലാം വിനിയോഗത്തിൽ വിശ്വസ്തത പ്രധാന ഉള്ളടക്കമാണ്. ദൈവം തേടുന്നത് വിശ്വസ്തരെയാണ്. മോശ ദൈവഭവനത്തിലൊക്കെയും വിശ്വസ്തനായിരുന്നു" (എബ്രാ. 3:2)

c) ശാബത് ദൈവത്തെ കണ്ടുമുട്ടുന്നതിനുള്ള ദിവസമാണ്. "പള്ളിയിൽ പോകുന്നത്" കർത്താവിനെ കാണുവാനും, അനുഭവിക്കാനും, തന്നോടു സംവദിക്കാനും, സമാധാനം ആചരിക്കാനുമല്ലേ? പകരുന്ന സമാധാനവും, ഒരേ അപ്പത്തിന്റെ അംശികളായിരിക്കുന്നതും, ദൈവം നമ്മുടെയിടയിൽ ഉണ്ട് എന്നതിന്റെ അടയാളമാണ്.

d) ശാബത് ധാർമ്മിക ജീവിത ശൈലി പഠിക്കുന്നതിനാണ്. വായനകൾ, പ്രബോധനം, ആരാധന, ഇവയെല്ലാം പഠനോപാധികളാണ്. അങ്ങനെ "അവൻ നമ്മെ നടപ്പാൻ ശീലിപ്പിക്കുന്നു" (ഹോശയ. 11:3). ശാബതിൽ പഠിക്കുന്നത്, മറ്റുദിവസങ്ങളിൽ പ്രാവർത്തികമാക്കാനാണ്.

## 2020 ഒക്ടോബർ 11
## സ്ലീബായുടെ ശേഷം നാലാം ഞായർ
**വി: ലൂക്കോസ് 12: 13 – 21**

വിവാഹം, കുടുംബജീവിതം എന്നിവയെപ്പറ്റിയുള്ള പഠിപ്പിക്കലുകളിൽ, പഴയനിയമ പുസ്തകങ്ങളിൽ അന്തരം കാണുന്നു. ആവർത്തന പുസ്തകം 24-ാം അദ്ധ്യായത്തിൽ വിവാഹമോചനം ആകാം, നിയന്ത്രണങ്ങളോടെ, എന്നു കാണുന്നു. എന്നാൽ യേശു ക്രിസ്തു ഈ ന്യായപ്രമാണ കല്പനയ്ക്ക് പുനരാഖ്യാനം നൽകി. ഇങ്ങനെ ഒരു "അനുവാദം" നൽകിയത്, ജനങ്ങളുടെ ഹൃദയ കാഠിന്യം നിമിത്തമാണെന്നും; അതു അനുവാദം മാത്രമായിരുന്നു എന്നാണ് വ്യാഖ്യാനം. ഒരു അനുവാദം, പൊതുനിയമമല്ല; അതിൽ നിന്ന് പ്രത്യേക സാഹചര്യത്തിലുള്ള ഇളവാണ്. ഏതായാലും ദൈവം കൂട്ടിച്ചേർത്തതിനെ മനുഷ്യൻ വേർപിരിക്കരുത് എന്ന് ഖണ്ഡിതമായി കല്പിച്ചിരിക്കുന്നു. എന്നാൽ 'ഹൃദയ കാഠിന്യ'ത്തിന്റെ കഥ ഇന്നും തുടരുന്നു. വിവാഹം, കുടുംബം ഇവയെപ്പറ്റിയുള്ള ധാരണകൾ കുറെ കടപുഴകിയിട്ടുമുണ്ട്. കർത്താവിന്റെ വാക്കുകൾ അതിന്റെ പൂർണ്ണമായ അർത്ഥത്തിൽ ഉൾക്കൊണ്ടാൽ, ഇന്നു സാർവ്വത്രികമായി നടക്കുന്ന വിവാഹമോചനത്തിന്റെ അനന്തരഫലങ്ങൾ എത്ര മ്ലേച്ഛം! ശിക്ഷാർഹം!.

കർത്താവിന്റെ മറുരൂപസംഭവത്തിനു ശേഷം, കൂടെയുണ്ടായിരുന്ന മൂന്നു ശിഷ്യന്മാരുമായി മലയിൽ നിന്നിറങ്ങി വന്നപ്പോൾ ഉണ്ടായ സംഭവം ശിഷ്യന്മാരുടെ കണ്ണുതുറപ്പിക്കുന്നതായിരുന്നു. ഒൻപതു ശിഷ്യന്മാർ താഴ്ചയിൽ ഉണ്ടായിരുന്നു. അവർ കർത്താവ് മലയിൽ നിന്നിറങ്ങി വരുന്നത് കാത്തിരിക്കുകയായിരുന്നു. അപ്പോഴാണ് ഭൂതബാധിതനായ ഒരു യുവാവിനെ ശിഷ്യന്മാരുടെ പക്കൽ കൊണ്ടുവന്നത്. സൗഖ്യം കൊടുക്കാൻ അവർക്കു കഴിഞ്ഞില്ല! സാമാന്യമായി പറഞ്ഞാൽ, കൂടിവന്ന ജനം ഒൻപതു ശിഷ്യന്മാരെ പരിഹസിച്ചുകാണണം. ഇവരാണോ യേശുവിന്റെ ശിഷ്യന്മാർ! ബാലനെ സൗഖ്യപ്പെടുത്തി, യേശു

▶▶

## 8
## ആരാധനാ പഠനം

# പ്രദക്ഷിണം

ഫാ. ഡോ. വർഗ്ഗീസ്
പി. വർഗ്ഗീസ്, പാമ്പാക്കുട
(ഓർത്തഡോക്സ് സെമിനാരി)




തബ്ലൈത്താ എന്ന വാക്കിന് tablet, plate, table എന്നീ അർത്ഥങ്ങളാണുള്ളത്. 18 ഇഞ്ച് നീളവും, 12 ഇഞ്ച് വീതിയും, അര ഇഞ്ച് ഘനവുമുള്ള പലകയാണ് തബ്ലൈത്താ. ഇത് തടി ഉപയോഗിച്ചോ മാർബിൾ ഉപയോഗിച്ചോ നിർമ്മിക്കാറുണ്ട്. കൊണ്ടുനടക്കുവാൻ സാധിക്കുന്ന ത്രോണോസിന്റെ (Portable Altar) ചെറിയ രൂപമാണ് തബ്ലൈത്താ. പീഡനകാലത്ത് ഒരു സ്ഥലത്തുനിന്ന് മറ്റൊരു സ്ഥലത്തേക്ക് മാറി താമസിക്കേണ്ടി വന്നപ്പോൾ തബ്ലൈത്താ ഉപയോഗിച്ച് വി. ബലി അർപ്പിച്ചിരുന്നു. പിൽക്കാലത്ത് സ്ഥിരമായ ത്രോണോസ് ഉണ്ടായപ്പോഴും തബ്ലൈത്തായുടെ സ്ഥാനം നഷ്ടപ്പെട്ടില്ല. ചെറിയ ത്രോണോസാകുന്ന തബ്ലൈത്താ ഉപയോഗിച്ച് എവിടെ വേണമെങ്കിലും വി. കുർബ്ബാന അർപ്പിക്കാവുന്നതാണ്. എന്നാൽ തബ്ലൈത്താ കൂടാതെ വി. കുർബ്ബാന അർപ്പിക്കുവാൻ സാധിക്കുകയില്ല. പള്ളി കൂദാശയുടെ സമയത്താണ് തബ്ലൈത്താ കൂദാശ ചെയ്യുന്നത്. ആര്, എവിടെവച്ച്, എന്ന് കൂദാശ ചെയ്തു-ആദിയായവ കൂദാശ ചെയ്യപ്പെട്ട തബ്ലൈത്തായിൽ രേഖപ്പെടുത്തിയിരിക്കും. കൂദാശ ചെയ്യപ്പെട്ട തബ്ലൈത്താ ഉപയോഗിക്കുമ്പോൾ, വിവിധ ഇടവകകളിൽ അർപ്പിക്കപ്പെടുന്ന ബലി മെത്രാപ്പോലീത്തായുമായുള്ള ബന്ധത്തിൽ അർപ്പിക്കപ്പെടുന്നുവെന്ന് സൂചിപ്പിക്കപ്പെടുന്നു.

തബ്ലൈത്താ ത്രോണോസിൽ വച്ചിട്ട് അതിന്റെ മുകളിൽ ചതുരാകൃതിയിലുള്ള "ത്രിവർണ്ണ വിരിക്കൂട്ട്" വിരിക്കാറുണ്ട്. ത്രിവർണ്ണ വിരിക്കൂട്ടിന്റെ ഏറ്റവും പുറത്ത് ചുവന്ന വലിയ വിരിയും, അതിനകത്ത് പച്ച വിരിയും, അതിനകത്ത് വെള്ള വിരിയുമുണ്ട്. ഇതിലെ വെള്ള വിരിയിന്മേലാണ് കാസായും പീലാസായും വയ്ക്കുന്നത്. വിരിക്കൂട്ടിലെ ചുവപ്പ് നിറം സർവ്വ വ്യാപിയായ ദൈവത്തെയും ദൈവിക ശക്തിയേയും കുറിക്കുന്നു. പച്ച നിറം സസ്യ ശ്യാമളമായ ഭൂമിയേയും, വെള്ള നിറം സഭയേയും കുറിക്കുന്നു. തബ്ലൈത്തായുടെ മുകളിൽ വെള്ള വിരിയിൽ കാസാ പീലാസാ വയ്ക്കുന്നത് സഭയിലുള്ള കർത്താവിന്റെ സാന്നിധ്യവും അധീശത്വവും കാണിക്കുന്നു. കർത്താവ് തന്റെ തിരുശരീര രക്തങ്ങൾ നൽകിയത് സഭയ്ക്ക് ആയിരുന്നല്ലോ.

വി. ത്രോണോസിലേതുപോലെ ഒരു വി. കുർബ്ബാനയ്ക്ക് മാത്രമേ ഒരു ദിവസം ഒരു തബ്ലൈത്താ ഉപയോഗിക്കുകയുള്ളൂ. 'ഏക വി. കുർബ്ബാന' എന്ന അർത്ഥത്തിലാണ് ഇപ്രകാരം ചെയ്യുന്നത്. ദേവാലയത്തിന് പുറത്തോ ഇതര സഭകളുടെ ദേവാലയങ്ങളിലോ വി. കുർബ്ബാന അർപ്പിക്കുമ്പോൾ നമ്മുടെ തബ്ലൈത്താ തന്നെ ഉപയോഗിക്കണമെന്ന് സഭ നിഷ്കർഷിക്കുന്നുണ്ട്. കത്തോലിക്കാ സഭയും (Altar stone), ബൈസന്റയിൻ സഭയും (Antemension) തബ്ലൈത്താ ഉപയോഗിക്കുന്നുണ്ട്.

---

➤➤
അവനെ പിതാവിനെ ഏല്പിച്ചു. എന്നാൽ പിന്നീട് ശിഷ്യന്മാർ സ്വകാര്യമായി ചോദിച്ചു: ഞങ്ങൾക്ക് ഭൂതത്തെ പുറത്താക്കാൻ കഴിയാത്തത് എന്ത്? (മത്താ. 17:19), പ്രാർത്ഥനയാലും ഉപവാസത്താലുമല്ലാതെ ഈ ജാതി ഒഴിഞ്ഞുപോകയില്ല (മർക്കോസ് 9:29). ഈ സന്ദേശം ഇന്നും എന്നും പ്രസക്തമാണ്. ഇരുതോണിയിൽ കാൽചവിട്ടി ആർക്കും മുമ്പോട്ടു പോകാനാവില്ല. ദൈവം ആവശ്യപ്പെടുന്നതും പ്രതീക്ഷിക്കുന്നതും നൂറു ശതമാനം വിശ്വസ്തതയാണ്. മക്കളോ, മറ്റു കുടുംബാംഗങ്ങളോ, ആരുംതന്നെ ദൈവത്തിനു പകരമാവില്ല. ധനം, മാനം, പദവി, അധികാരം ഇവയെ "പൂജി"ച്ച്, അവ നേടുവാൻ എന്തു ത്യാഗവും സഹിക്കാൻ സന്നദ്ധരാകുന്നവരുണ്ട്. അവരും ഔപചാരികമായി "ക്രിസ്തുവിന്റെ അനുയായികൾ തന്നെ. ദ്രവ്യാഗ്രഹം" സകല ദോഷങ്ങളുടെയും ഹേതുവാണ്. ദൈവം ഹൃദയത്തെ പരിശോധിക്കുന്നവനാണ്. അവിടെ കുടിയിരുത്തിയിരിക്കുന്നത്, ദൈവത്തെയോ, ലോകസുഖങ്ങളെയോ? പ്രത്യേക വേഷവും രൂപവും കൊണ്ടു മാത്രം ആരും ക്രിസ്തുവിന്റെ അനുയായികൾ ആവുകയില്ല. അവർ ആ ആവരണം ധരിച്ച കേവല ലൗകിക മനുഷ്യരായിരിക്കും!

# പഴയനിയമ പഠനം – 8

ഫാ. കെ.വി. ഏലിയാസ്
(ഓർത്തഡോക്സ് സെമിനാരി)

## ദാനിയേലിന്റെ പുസ്തകം

'ദാനിയേൽ' എന്ന പേരിന് 'ദൈവം എന്റെ ന്യായാധിപൻ' എന്നാണ് അർത്ഥം. ക്രിമു. മൂന്നാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധം മുതൽ രണ്ടാം നൂറ്റാണ്ടിന്റെ അന്ത്യം വരെയുള്ള കാലഘട്ടത്തിൽ പുരാതന പശ്ചിമേഷ്യയിൽ സാധാരണമായിരുന്ന ഒരു സാഹിത്യ ശൈലിയായിരുന്നു 'വെളിപാടു സാഹിത്യം'. ആ ശൈലിയിൽ എഴുതപ്പെട്ട നമ്മുടെ വേദപുസ്തകത്തിലെ പഴയനിയമത്തിലെ ഏക ഗ്രന്ഥമാണ് ദാനിയേലിന്റെ പുസ്തകം. പുതിയ നിയമത്തിൽ വെളിപാട് പുസ്തകം ഈ ഭാഷാ ശൈലിയിലുള്ളതാണ്. പുസ്തകത്തിൽ പരാമർശിക്കുന്ന ചരിത്രപശ്ചാത്തലം ക്രി.മു. 6–ാം നൂറ്റാണ്ടിലെ യരുശലേമിന്റെ പതനവും തുടർന്ന് യഹൂദന്മാർ നേരിട്ട ബാബേൽ പ്രവാസവുമാണ്. ഇതുതന്നെയാണ് രചനാ പശ്ചാത്തലമെന്ന് ചിന്തിക്കുന്നവർ ദാനിയേലിന്റെ പുസ്തകം ക്രി.മു. ആറാം നൂറ്റാണ്ടിൽ എഴുതപ്പെട്ടത് എന്ന് കരുതുന്നു. പുസ്തകത്തിലെ ചരിത്ര സൂചന നൽകുന്ന എട്ടു പരാമർശങ്ങൾ 1:1, 21:, 2–1, 5.30; 7.1; 8.1; 9.1,10.1) ക്രി.മു. 605 മുതൽ 536 വരെയുള്ള കാലമാണ് പറയുന്നത്. ഈ പുസ്തകത്തിന്റെ രചന രണ്ടു വ്യത്യസ്ത ഭാഷകളിലാണ്. എബ്രായ, അരാമ്യ ഭാഷകളിൽ. 1.1–2.4 a; 8:1–12.13 ഭാഗങ്ങൾ എബ്രായ ഭാഷയിലും 2.46–7:28 ഭാഗങ്ങൾ അരാമ്യ ഭാഷയിലും. ഈ ഭാഷാ രചനയും എഴുതിയ കാലം ഗണിക്കുവാൻ പ്രയോജനപ്പെടുത്താം. ഇതിലെ അരാമ്യ ഭാഷ ക്രി. മുമ്പ് ഏഴാം നൂറ്റാണ്ടിലെയെന്ന് ചിലർ. അതുകൊണ്ട് ഇതും ആറാം നൂറ്റാണ്ടിലാണ് ഈ പുസ്തകം എഴുതപ്പെട്ടത് എന്ന് തെളിയിക്കുന്ന വാദമാണ്. എന്നാൽ ക്രി. വ. 3–ാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന പൊർഫൈറി ( Porphary 234-305 AD) എന്നയാൾ ഇതിന്റെ രചനാപശ്ചാത്തലം ക്രിമു. രണ്ടാം നൂറ്റാണ്ടെന്ന് അവകാശപ്പെട്ടു. വി. ജറോം (347–420 എ.ഡി.) തന്റെ പഠനത്തിൽ പൊർഫൈറിയെ ഉദ്ധരിച്ചുകൊണ്ട് യവന വത്കരണത്തിന്റെ തീവ്രപോരാളിയായ സെല്യൂക്കസ് വംശജൻ അന്ത്യോഖസ് IV എപ്പിഫാനിയോസിന്റെ യഹൂദന്മാർക്കെതിരെയുള്ള പീഡനകാലമാണ് രചനാ പശ്ചാത്തലമെന്ന് പറഞ്ഞുവച്ചു. എങ്കിലും തുടർന്നു വന്ന കാലങ്ങളിലൊന്നും ഈ വാദം മറ്റാരും പിന്തുടർന്നില്ല. ക്രി.വ. 17–ാം നൂറ്റാണ്ടിലെ സാഹിത്യ വിമർശകർ (Literary Critics) ഭാഷാശൈലിയുടെ പ്രത്യേകതകളും, പരാമർശിത ചരിത്രത്തിന്റെ സൂചക-അന്തർവായനകളും വിശകലനം ചെയ്തുകൊണ്ട് ദാനിയാലിന്റെ പുസ്തകം ക്രിമു. 3/2 നൂറ്റാണ്ടുകളിലാണ് എഴുതപ്പെട്ടത് എന്ന് സ്ഥാപിക്കുവാൻ ശ്രമിച്ചു. ഇതിനും അരാമ്യഭാഷ അവർ സഹായകമായിക്കണ്ടു. ഇതിന്റെ രചനയ്ക്ക് രണ്ടു സമൂഹങ്ങളെ എഴുത്തുകാരൻ മുന്നിൽ കണ്ടെന്നാണ് ആ വാദം. പ്രവാസത്തിലെങ്കിലും വിശ്വാസവും ഭാഷയും മുറുകെപ്പിടിക്കുന്ന ഒരു യഥാസ്ഥിതിക യഹൂദസമൂഹവും, വ്യവഹാരിക ഭാഷയായ അരാമ്യഭാഷയോട് ചേർന്നു നിൽക്കുന്ന യഹൂദജനം അല്ലാത്തവരായ ഒരു സമൂഹവും (നമ്മുടെ കർത്താവിന്റെ കാലത്തെ വ്യവഹാരിക ഭാഷയും അരമായ ആയിരുന്നുവെന്ന് ഓർക്കുക).

ഗ്രന്ഥകർത്താവ് ആരെന്ന ചോദ്യമാണ് അടുത്തത്. പാരമ്പര്യമായി വിശ്വസിക്കപ്പെടുന്നത് ദാനിയേലാണ് ഗ്രന്ഥകർത്താവ് എന്നാണ്. യെഹസ്കിയേൽ പ്രവാചകൻ രണ്ടിടത്ത് ദാനിയേലിനെക്കുറിച്ച് പരാമർശിക്കുന്നുണ്ട് (14,28.3). നീതിമാനും ജ്ഞാനിയുമായിരുന്ന ഒരുവനാണ് ദാനിയേൽ എന്നാണവനെ പറഞ്ഞിരിക്കുന്നത്. 6–ാം നൂറ്റാണ്ടാണ് രചനാകാലം എന്ന് പറയുന്നവരെ സംബന്ധിച്ച് ഇത് നെബുഖദ്നെസ്സർ രാജാവിന്റെ കൊട്ടാരത്തിലെ പ്രമുഖനായ ദാനിയേലിന്റെ ഓർമ്മക്കുറിപ്പുകളും അനുദിനവൃത്താന്ത രേഖകളുമാണ് (ഡയറിക്കുറിപ്പുകൾ). അപ്പോൾ ഗ്രന്ഥകാരൻ ദാനിയേൽ തന്നെ. ഇത് പാരമ്പര്യ വിശ്വാസത്തെ പിന്തുണയ്ക്കുന്നു.

2–ാം നൂറ്റാണ്ടിലെഴുതപ്പെട്ടുവെന്ന് ചിന്തിച്ചാൽ, ഇത് ദാനിയേൽ എഴുതിയതല്ല എന്നുവരും. പണ്ടുകാലത്ത് പല കാരണങ്ങളാൽ, സ്വന്തം പേര് വെളിപ്പെടുത്താതെ, അറിയപ്പെടുന്ന മറ്റു വ്യക്തികളുടെ പേരിൽ എഴുതുന്ന പതിവുണ്ട്. എഴുത്തിൽ സ്വീകാര്യത കിട്ടുവാൻ ഇത് നല്ലൊരു വഴിയാണ്. രണ്ടാമത്, യഥാർത്ഥ എഴുത്തുകാരൻ മറഞ്ഞിരിക്കുകയാണെങ്കിൽ കാര്യങ്ങൾ മറ കൂടാതെ ഭയമില്ലാതെ (അധികാരികളെ) എഴുതുവാനും സാധിക്കും. വെളിപാട് സാഹിത്യത്തിന്റെ ഒരു പ്രത്യേകത തന്നെ ഇത്തരത്തിലുള്ള എഴുത്തുകാരന്റെ മറഞ്ഞിരിക്കലാണ്. യെഹസ്കിയേൽ പ്രവചന സൂചനയനുസരിച്ച് ദാനിയേൽ, നോഹ, ഇയ്യോബ് എന്നിവരോട് ചേർന്നാണ് കാണുന്നത്. ദാനിയേൽ യിസ്രായേലിന്റെ പൗരാണിക നീതിമാന്മാരുടെ ഗണത്തിൽ ഒരുവൻ. 6–ാം നൂറ്റാണ്ടിനും മുമ്പ് ജീവിച്ചിരുന്നയാളാകാം അതുകൊണ്ട് ദാനിയേലിന്റെ പേരിൽ ക്രി.മു. 2–ാം നൂറ്റാണ്ടിലെ യവനാധിപത്യത്തിന്റെ നാളുകളിൽ പാലസ്തീനായിലെ ഒരു യഥാസ്ഥിതിക യഹൂദനാകാം എഴുത്തുകാരൻ എന്ന് ചിന്തിക്കുന്ന ചില വേദപണ്ഡിതർ ഉണ്ട്. അങ്ങനെയെങ്കിൽ, ഒരു പ്രത്യേക ആശയം സംവേദിക്കുവാനോ, ഒരു പാഠം നൽകുവാനോ രചിക്കപ്പെട്ട ഒരു സാഹിത്യ ഗ്രന്ഥമെന്ന് ഇതിനെ മനസിലാക്കാം. അതിനുവേണ്ടി ചരിത്രത്തിലും പാരമ്പര്യത്തിലും ഉള്ള ഏതുസാഹചര്യത്തേയും അടിസ്ഥാനമാക്കാനും സാധിക്കും.

പഞ്ചഗ്രന്ഥങ്ങളുടെ രചനയിലെ മോശയുടെ പങ്ക് വെളിപ്പെടുത്തും വിധമൊരു നിലപാടാണിത്. 6–ാം നൂറ്റാണ്ടിലെ ചരിത്ര സൂചനകളിൽ ദാനിയേലുമായി നേരിട്ടു ബന്ധമുള്ളവയെ, സ്വീകരിച്ച് പില്ക്കാലത്ത് ക്രി.മു. 2–ാം നൂറ്റാണ്ടിൽ പാലസ്തീനായിലെ ഒരു യഹൂദൻ ഇതെഴുതി. ദാനിയേലിന്റെ ഓർമ്മക്കുറിപ്പുകൾ ഇതിനുസഹായമായിട്ടുണ്ട്. എബ്രായ ഭാഗം (1:1–2, 49:81–12:13) ഈ ഓർമ്മക്കുറിപ്പുകളാണ്. മറുഭാഗങ്ങൾക്ക് അരാമ്യഭാഷയിലുള്ളത് 2:46, 7:28) ബാബേൽ രാജാവിനെ കല്ദായ/അരാമ്യ ഔദ്യോഗിക രേഖകളിൽ നിന്ന് എഴുത്തുകാരൻ സ്വീകരിച്ചത്. അതായത് ദാനിയേലിന്റെ ഔദ്യോഗിക രേഖകളിൽ നിന്ന് എഴുത്തുകാരൻ സ്വീകരിച്ചത്, അതായത് ദാനിയേലിന്റെ പുസ്തകം ദാനിയേലിന്റെ കർതൃത്വമുദ്രയുള്ളതു തന്നെ. എന്നാലതിന്റെ പൂർണ്ണതയിൽ എല്ലാ അർത്ഥത്തിലും ദാനിയേലിന് രചനയിൽ പങ്കാളിത്തമില്ലാതാനും. പുസ്തകത്തിലെ ആദ്യ ഭാഗത്ത് തൃതീയ പുരുഷ (Third Person) വിവരണങ്ങൾ (1–6) രാജരേഖകളിൽ നിന്നു ഉത്തമ പുരുഷവർണ്ണനകൾ ( first person 7-12) ദാനിയേലിന്റെ ഓർമ്മക്കുറിപ്പുകളിൽ നിന്നും നാം എന്നു മനസിലാക്കണം.

വേദപുസ്തക കാനോനിൽ ഇതിന്റെ സ്ഥാനം പുസ്തക വ്യാഖ്യാനത്തിൽ പ്രധാനമാണ്. ക്രി.വ. 90–ൽ കൂടിയ യഹൂദ റാബിറാബിമാരുടെ യോഗം പഴയ നിയമത്തെ മൂന്നു ഭാഗങ്ങളാക്കി തിരിച്ച് (ന്യായപ്രമാണം, പ്രവാചകന്മാർ, എഴുത്തുകൾ) ക്രമീകരിച്ചപ്പോൾ ദാനിയേലിനെ മൂന്നാമത്തെ വിഭാഗമായ എഴുത്തുകളിൽ ആണ് ഉൾക്കൊള്ളിച്ചത്. അതുകൊണ്ട് എബ്രായ തിരുവെഴുത്തിൽ (Hebrew scripture) ദാനിയേലിന്റെ പുസ്തകം ഏറ്റവും പിന്നിൽ നിന്ന് നാലാമതായാണ് ചേർത്തിരിക്കുന്നത്. ദാനിയേലിനു ശേഷം എസ്രാ, നെഹമ്യാവ്, ദിനവൃത്താന്തങ്ങൾ എന്നിവ. എബ്രായ തിരുവെഴുത്തിലെ ഏറ്റവും ഒടുവിലത്തെ പുസ്തകം 2 ദിനവൃത്താന്ത പുസ്തകമാണ്.

തുടരും...



# പുതിയ നിയമപഠനം 8

ഫാ. ഡോ. റജി മാത്യു

(ഓർത്തഡോക്സ് സെമിനാരി)

## യേശുവിന്റെ ഗിരിപ്രഭാഷം

ഇരുപതാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ B.W. Bacon എന്ന പുതിയ നിയമ പണ്ഡിതൻ വി. മത്തായിയുടെ സുവിശേഷം അഞ്ചു പ്രഭാഷണങ്ങളാൽ സംപുഷ്ടമായിരിക്കുന്നതായി പഠിപ്പിച്ചു. "യേശു പ്രഭാഷണമവസാനിപ്പിച്ച ശേഷം " എന്നു പറയുന്ന അഞ്ചു വാക്യങ്ങളിലൂന്നിയാണ് അദ്ദേഹം ഈ അഭിപ്രായം പറഞ്ഞത് (മത്താ. 7:28; 11:1; 13:53;19:1;26:1). ഇവയ്ക്കു മുൻപ് പറയുന്ന പ്രഭാഷണങ്ങൾ താഴെ പറയുന്ന അധ്യായങ്ങളിൽ: 1. ഗിരിപ്രഭാഷണം (മത്താ. 5-7); 2. സുവിശേഷീകരണത്തെപ്പറ്റിയുള്ള ഉദ്ബോധനം (മത്താ. 10); 3. സ്വർഗ്ഗരാജ്യത്തെക്കുറിച്ചുള്ള പ്രസംഗം (മത്താ. 13); 4. സഭയെപ്പറ്റിയുള്ള പ്രബോധനം (മത്താ. 18); 5. അന്ത്യനാളിനെക്കുറിച്ചുള്ള പ്രവചനം (മത്താ. 25-26). ഇവയിൽ ഒന്നാമത്തേതും വളരെ ശ്രദ്ധേയമായതുമായത് ഗിരിപ്രഭാഷണം തന്നെയാണ്.

"അവൻ പുരുഷാരത്തെ കണ്ടാറെ മലമേൽ കയറി" (മത്താ. 5:1) എന്ന വാക്യം പെട്ടെന്ന് നമ്മെ ഓർമ്മിപ്പിക്കുന്നത് സീനായി മലയിൽ കയറി ദൈവസംസർഗ്ഗത്തിലായിരുന്ന മോശ യിസ്രയേൽ ജനത്തെ പ്രബോധിപ്പിച്ച സംഭവമാണ് (പുറ. 19-20). പർവ്വതത്തിന്റെ മുകളിൽ ഇരുന്നു കൊണ്ടാണ് യേശു പഠിപ്പിച്ചത്. "ഇരുന്നു കൊണ്ടു പഠിപ്പിക്കുന്നത്" യഹൂദ സംസ്ക്കാരത്തിൽ ആധികാരികമായി പഠിപ്പിച്ചിരുന്ന മതനേതാക്കന്മാരെയാണ് ചൂണ്ടിക്കാട്ടുന്നത്. നമ്മുടെ മെത്രാപ്പോലീത്താമാരും ഇരുന്നുകൊണ്ട് പഠിപ്പിക്കുന്നത് ഈ ആധികാരികതയിൽ സഭയുടെ ശിക്ഷണം നൽകുന്നതിനുവേണ്ടിയാണ്; ശാരീരിക ക്ഷീണം കൊണ്ടല്ല. മോശയുടെ പീഠത്തിലിരുന്നു പഠിപ്പിച്ച പരീശന്മാരുടെ ഉദ്ബോധനത്തിന്റെ വൈകല്യങ്ങൾ ഈ സുവിശേഷത്തിൽ തന്നെ 23-ാം അധ്യായത്തിൽ നാം കാണുന്നു. (മത്താ. 23:1).

ഒന്നാം സുവിശേഷത്തിൽ അഞ്ചു മുതൽ ഏഴു വരെയുള്ള അധ്യായങ്ങളിൽ വ്യാപിച്ചു കിടക്കുന്ന ഗിരിപ്രഭാഷണത്തിലെ ചില ഭാഗങ്ങൾ വി. ലൂക്കോസ് തന്റെ സുവിശേഷത്തിൽ (ലൂക്കോ. 61:20-49) ചിതറിയ ചിന്തകളായി അവതരിപ്പിക്കുന്നുണ്ട്. എന്നാൽ തികഞ്ഞ ഒരു അധ്യക്ഷനായിരുന്ന ഒന്നാം സുവിശേഷകൻ താഴെ പറയുന്ന രീതിയിൽ ഗിരിപ്രഭാഷണത്തെ ക്രോഡീകരിച്ചിരിക്കുന്നു.

1. ആമുഖം (മത്താ. 5:1-2) 2. ഭാഗ്യാവസ്ഥകൾ (മത്താ. 5:3-20); 3. ന്യായപ്രമാണവും പുതിയ നിയമങ്ങളും (മത്താ. 6:1-21); 4. ആത്മീയതയുടെ മൂന്നു പ്രഭാഷണങ്ങൾ (മത്താ. 6:1-21); 5. ഭൗതിക ചിന്തകളും ആത്മീയ ജീവിതവും (മത്താ. 6:22-34); 6. സ്വർഗ്ഗരാജ്യമാഗ്രഹിക്കുന്നവർക്കായുള്ള ഏഴ് ഉപമകൾ (മത്താ. 7:1-27). 7. ഉപസംഹാരം (മത്താ. 7:28-8:1).

സുദീർഘമായ ഈ പ്രഭാഷണം യേശു പലപ്പോഴായി ശിഷ്യന്മാരെ പഠിപ്പിച്ച പ്രമാണങ്ങൾ അടുക്കും ചിട്ടയോടുംകൂടി ക്രമപ്പെടുത്തിയിരിക്കുന്നതാണ്. ഇതിന്റെ കേന്ദ്രബിന്ദു കർതൃപ്രാർത്ഥന തന്നെയാണ് (മത്താ. 6:9-13). ഗിരിപ്രഭാഷണത്തിലെ രണ്ടു വാക്യങ്ങൾ (മത്താ. 5:48;7:12) വളരെ ശ്രദ്ധേയങ്ങളായ രണ്ട് ഗുണപാഠങ്ങളായി സുവർണ്ണ ലിപികളിൽ എഴുതാവുന്നവയാണ്.

**സ്വർഗ്ഗരാജ്യത്തിലെ ഭാഗ്യവാന്മാർ (മത്താ. 5:3-12)**

സങ്കീർത്തനങ്ങളിൽ കാണുന്ന വാചക ഘടനയാണ് ഗിരിപ്രഭാഷണത്തിന്റെ പ്രാരംഭ ഭാഗത്തു നാം വായിക്കുന്നത് (ഉദാ. ഒന്നാം സങ്കീർത്തനം) വി. മത്തായി ശ്ലീഹാ യഹൂദപാരമ്പര്യങ്ങളെ മാനിച്ചിരുന്നതുകൊണ്ട് "സ്വർഗ്ഗരാജ്യം" എന്ന പദമാണ് "ദൈവരാജ്യം" എന്നതിനെക്കാൾ ഇഷ്ടപ്പെട്ടത്. ദൈവനാമം ഉച്ചരിക്കുന്നത് ഇക്കൂട്ടർക്ക് പഥ്യമായിരുന്നല്ലോ. എട്ടു തരത്തിലുള്ള ഭാഗ്യാവസ്ഥകൾ ഗിരിപ്രഭാഷണത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നുവെങ്കിലും വി. ലൂക്കോസ് തന്റെ സുവിശേഷത്തിൽ നാലെണ്ണം മാത്രമേ രേഖപ്പെടുത്തിയിട്ടുള്ളൂ (ലൂക്കോ. 6:20-23). "ആത്മാവിൽ ദരിദ്രരായവർ" എന്നത് ആത്മീയമായി ധനികർ എന്നു കരുതിയവരും അത്തരത്തിലുള്ള ഗർവ്വ് പാപികളുടെ മുൻപിൽ അവതരിപ്പിക്കുന്നവർക്കുള്ള മുന്നറിയിപ്പാണ്. പശ്ചാത്താപവും മാനസാന്തരവുമാണ് സ്വർഗ്ഗരാജ്യത്തിലെ പ്രജകൾക്ക് എപ്പോഴുമാവശ്യം. വി. ലൂക്കോസ് "ദരിദ്രർ" എന്നു മാത്രം പറയുന്നതുകൊണ്ട് അദ്ദേഹം ഭൗതികമായ ദാരിദ്ര്യത്തെയാണ് സൂചിപ്പിക്കുന്നതെന്നു പറയാം. "ദുഃഖിക്കുന്നവരെ" ആശ്വസിപ്പിക്കുന്ന യേശു സ്വർഗ്ഗരാജ്യം ആഗ്രഹിക്കുന്നവരുടെ ഭൗതികവും ആത്മീയവുമായ ദുഃഖത്തെയാണ് ഉദ്ദേശിക്കുന്നത്. "സൗമ്യതയുള്ളവർ ഭൂമിയെ അവകാശമാക്കും" എന്നത് സങ്കീർത്തനങ്ങളിൽ ആവർത്തിച്ചു കാണുന്ന തത്വമാണ് (സങ്കീ. 27:11). "കൈവശമാകും എന്നതിനെക്കാൾ അവകാശമാക്കും" എന്ന പ്രയോഗമാണ് ഭാഷാ പരമായി അനുയോജ്യമായത്. മുൻപ് സൂചിപ്പിച്ചതുപോലെ വി. മത്തായിയുടെ സുവിശേഷത്തിൽ വിശപ്പും ദാഹവുമൊക്കെ ആത്മീയ തലത്തിലാണ് കാണുന്നത്. "നീതിക്കായുള്ള വിശപ്പും ദാഹവും" സ്വർഗ്ഗരാജ്യം ആഴമായി അന്വേഷിക്കുന്നവരുടെ ഭാവമാണ്. "മനുഷ്യർ അപ്പം കൊണ്ടു മാത്രമല്ല ജീവിക്കുന്നത്" എന്ന് പിശാചിനോടു പറഞ്ഞ യേശു ഈ ലോകത്തിലെ യഥാർത്ഥ വിശപ്പും ദാഹവും നീതിക്കുവേണ്ടിയായിരിക്കണമെന്നു പഠിപ്പിക്കുന്നു. കരുണയുള്ളവരും, ഹൃദയശുദ്ധിയുള്ളവരുമെല്ലാം ദൈവരാജ്യത്തിന്റെ അനുഭവത്തിലാണ്. സമാധാനം അന്വേഷിക്കുന്നവരും പീഡനമനുഭവിക്കുന്നവരുമെല്ലാം സത്യത്തെ തിരിച്ചറിയുന്നവരും ലോകത്തിന്റെ നന്മ അന്വേഷിക്കുന്നവരുമാണ്.

തുടരും...

എന്റെ മകൾ ഇത്തവണ പ്ലസ്ടു പാസ്സായി. ഉപരിപഠനത്തിനായി ബാംഗ്ലൂരിൽ ഉള്ള ഒരു കോളജിൽ അഡ്മിഷൻ ശരിയായി. കോവിഡ് നിയന്ത്രണങ്ങൾ തീരുന്ന മുറയ്ക്ക് ക്ലാസ്സ് തുടങ്ങും. പക്ഷേ അവളുടെ ചില സ്വഭാവ വിശേഷങ്ങൾ വെച്ച് എങ്ങനെ അവിടെ പൊരുത്തപ്പെടും എന്ന് എനിക്ക് ആശങ്കയുണ്ട്. അമിതമായ വൃത്തിയാണ് പ്രധാന പ്രശ്നം. കുളിച്ച് കയറിവരാൻ ഒന്നര രണ്ട് മണിക്കൂർ സമയമെടുക്കും. ഒരു ടാങ്ക് വെള്ളവും വേണം. തുണി കഴുകുവാനും പാത്രം കഴുകാനും എല്ലാം മണിക്കൂറുകൾ വേണം. പുറത്ത് നിന്ന് (ഹോട്ടലുകൾ/ മറ്റ് വീടുകൾ/ സദ്യ) ഒന്നും ഒരു ഭക്ഷണവും കഴിക്കില്ല-വൃത്തിപോരാ എന്ന കാരണത്താൽ. അവൾക്ക് തൃപ്തി വരുവോളം കഴുകിയില്ല എങ്കിൽ അണുബാധയുണ്ടാകും, രോഗമുണ്ടാകും എന്നൊക്കെയാണ് പേടി. നേർച്ച നേരൽ ആണ് മറ്റൊരു പ്രശ്നം. എന്തിനും ഏതിനും നേർച്ചനേരലാണ്. ഞങ്ങൾക്ക് താങ്ങാൻ പറ്റാത്ത കാര്യങ്ങളാണ് നേരുന്നത്. നേർച്ച നിറവേറ്റിയാലും തൃപ്തി വരില്ല. മൂന്നു പ്രാവശ്യം, ആറുപ്രാവശ്യം, ഒമ്പത് പ്രാവശ്യം എന്നിങ്ങനെ അവൾക്ക് ഓരോ കണക്കുണ്ട്. അത്രയും പ്രാവശ്യം ചെയ്താലേ തൃപ്തിയാകൂ. പ്രാർത്ഥനകൾ ചൊല്ലുമ്പോഴും ഈ പ്രശ്നമുണ്ട്. ശ്രദ്ധമാറിപ്പോയി എന്നു പറഞ്ഞ് ആദ്യം മുതൽ ചൊല്ലണം-ഇത് പല പ്രാവശ്യം ആവർത്തിക്കണം. ഈയിടെയായി പള്ളിയിൽ പോകാൻ മടിയാണ്. പ്രാർത്ഥിക്കാൻ നിൽക്കുമ്പോൾ അനാവശ്യ ചിന്തകൾ മനസ്സിൽ കയറിവരുന്നു. അവയെ ഒഴിവാക്കാൻ ശ്രമിക്കുന്തോറും അവ കൂടിക്കൂടി വരുന്നു എന്നാണ് പറയുന്നത്. ചീത്ത ചിന്തകൾ മനസ്സിൽ വരുന്നത് വലിയ പാപമാണ് എന്ന് ചിന്തിച്ച് നീറുകയാണ്. അതിനാൽ ഇപ്പോൾ കുർബ്ബാന അനുഭവത്തിൽ നിന്നു പോലും ഒഴിഞ്ഞു മാറുകയാണ്. ഇതൊക്കെ മാറിക്കിട്ടാൻ ഒരു ധ്യാനത്തിൽ പങ്കെടുത്തു. വലിയ മാറ്റങ്ങൾ ഒന്നുമില്ല. എന്താണ് വേണ്ടത് എന്ന് ഉപദേശിക്കുമല്ലോ?



## മനഃപൂർവ്വം

**8**

**ഡോ. വർഗീസ് പുന്നൂസ്**
**പണിക്കശ്ശേരിൽ**

ചില ചിന്തകൾ ആവർത്തിച്ച് മനസ്സിലേക്ക് വരുക, അവയെ ഒഴിവാക്കാനായി നിരന്തരം ശ്രമിച്ചിട്ടു കഴിയാതെവരുക, അല്ലെങ്കിൽ അവയ്ക്ക് വഴങ്ങി ചില പ്രവൃത്തികൾ ഒരേ രീതിയിൽ ആവർത്തിച്ച് ചെയ്യുക എന്നിങ്ങനെ ചുരുക്കാം. ഈ കത്തിലെ പ്രശ്നങ്ങൾ Obsessive Compulsive Disorder (OCD) എന്ന തകരാറിന്റെ സൂചനകളാണ്. കഴുകൽ വൃത്തിയാക്കൽ (cleaning & washing), പല വട്ടം പരിശോധിച്ച് ഉറപ്പാക്കൽ ( checking) ക്രമത്തിലുള്ള ചിട്ടപ്പെടുത്തൽ (order and symmetry) എന്നിങ്ങനെ വിവിധ തരത്തിലുള്ള പ്രവൃത്തികൾ ആവർത്തിച്ച് ചെയ്യുന്നതാണ് ബാഹ്യമായി കാണുന്ന ലക്ഷണങ്ങൾ. ഇവയെ compulsion എന്നു പറയും. ഇവയുടെ പിന്നിൽ വിട്ടുമാറാത്ത ചിന്തകൾ (രോഗം വരുമോ എന്ന ഭയം, വൃത്തിയായിട്ടില്ല എന്ന തോന്നൽ), ഭയങ്ങൾ, സംശയങ്ങൾ (ഗ്യാസ് സ്റ്റൗ ഓഫ് ചെയ്തോ, കതകിന് കുറ്റി ഇട്ടോ, മൂർച്ചയുള്ള കത്തിയെടുത്ത് വല്ല അക്രമവും ചെയ്തു പോകുമോ) പൂർണ്ണത വന്നിട്ടില്ല എന്ന വിചാരങ്ങൾ, പ്രത്യേകിച്ച് ഒരു അർത്ഥവും ഇല്ലാത്ത സംശയങ്ങൾ, എന്തെങ്കിലും ആപത്തുകൾ വന്നു ഭവിക്കാമോ എന്ന ശങ്ക, ദൈവദൂഷണപരമായ ചിന്തകൾ, അശ്ലീലമായ ചില സങ്കൽപങ്ങൾ, ഇമേജുകൾ എന്നിവ ഉണ്ടാവാം-ഇവയെ obsessions എന്നു പറയുന്നു. ഒബ്സഷൻ ചിന്തകളോടുള്ള പ്രതികരണമായി കംപൾഷനുകൾ വരാം. ഉദാഹരണത്തിന് "നോട്ട് എഴുതിയപ്പോൾ ശ്രദ്ധപോയി, അക്ഷരത്തെറ്റ് വന്നു-അത് ശരിയായില്ല, perfect ആയില്ല, അതിനാൽ മായിച്ചിട്ട്, ആദ്യം മുതൽ എഴുതണം. ഇവിടെ perfection വേണം എന്ന ഒബ്സഷൻ ചിന്തയ്ക്ക് വഴങ്ങി, ആവർത്തിച്ചുള്ള എഴുത്ത് എന്ന കംപൾഷൻ സംഭവിക്കുന്നു. ഒബ്സഷൻ ചിന്തകൾ അനാവശ്യമാണ് എന്ന് വ്യക്തിക്ക് തന്നെ അറിയാം. പക്ഷേ ആ ചിന്തകൾ ഒരുതരം നിർബന്ധ സ്വഭാവത്തോടെ, ആ വ്യക്തിയുടെ ചെറുത്ത് നില്പിനെ അവഗണിച്ച് കയറിവരുന്നു. ഒരു പരിഹാരം എന്നവണ്ണം ചില പ്രവൃത്തികൾ ഒരു നിശ്ചിത രീതിയിൽ, ഒരു കർമ്മാനുഷ്ഠാന സ്വഭാവത്തോടെ ( ritualistic way) ആവർത്തിക്കുമ്പോൾ ആശ്വാസം ലഭിക്കുന്നു. പക്ഷേ എല്ലാം വീണ്ടും ആവർത്തിക്കപ്പെടുന്നു. ഇങ്ങനെ ഒരു ആവർത്തന വലയത്തിൽ കുടുങ്ങുകയാണ് ഈ തകരാറുള്ളവർ.

കണ്ടു നിൽക്കുന്നവർക്ക് തമാശയായും, കൂടെ താമസിക്കുന്നവർക്ക് അരോചകമായും തോന്നും, OCD യുടെ ലക്ഷണങ്ങൾ. വിചിത്രമായി തോന്നാവുന്ന ഈ പെരുമാറ്റങ്ങൾ ഒരു രോഗമാണ് എന്നും അതിന് ചികിത്സകൾ ഉണ്ട് എന്നും പലർക്കും അറിഞ്ഞുകൂടാ. മനുഷ്യ മസ്തിഷ്കത്തിനകത്ത് Fronto-striatal ഭാഗങ്ങളിൽ, സിറാടോണിൻ (serotonin) എന്ന രാസതന്മാത്രകളുടെ പ്രവർത്തനം തകരാറിലാകുന്നതുകൊണ്ട് ഉണ്ടാകുന്നത് എന്നാണ് ആധുനിക ശാസ്ത്രം കണ്ടെത്തിയിരിക്കുന്നത്. ഈ തകരാറിനെ പരിഹരിക്കാൻ പ്രാപ്തിയുള്ള ഔഷധങ്ങൾ ഇന്ന് ലഭ്യമാണ്. ഔഷധ ചികിത്സയോടൊപ്പം കോഗ്നിറ്റീവ് ബിഹേവിയർ തൊപ്പി ( C.B.T.) എന്ന മനഃശാസ്ത്ര ചികിത്സ ഫലപ്രദമാണ്. ഒരു സൈക്യാട്രിസ്റ്റിന്റെയും ക്ലിനിക്കൽ സൈക്കോളജിസ്റ്റിന്റെയും മേൽനോട്ടത്തിൽ കൃത്യമായ ചികിത്സ ചെയ്താൽ നല്ല രീതിയിലുള്ള ഫലപ്രാപ്തി ഉണ്ടാകാൻ സാധ്യതയുണ്ട്.

മനസ്സിൽ കടന്നുവരുന്ന ചിന്തകളുടെ പേരിൽ കുറ്റബോധത്തിന്റെ ആവശ്യമില്ല. ആത്മീയ ജീവിതത്തിൽപ്പോലും ആശയക്കുഴപ്പം ഉണ്ടാക്കാൻ സാധ്യതയുള്ള ഇത്തരം തകരാറുകളെപ്പറ്റി കുമ്പസാര പിതാക്കന്മാർ അറിഞ്ഞിരിക്കേണ്ടത് അത്യാവശ്യമാണ്.

*തുടരും...*

## മുളന്തുരുത്തി മാർത്തോമൻ പള്ളി ഏറ്റെടുത്തു

ബഹു. ഹൈക്കോടതി നിർദ്ദേശത്തെ തുടർന്ന് മുളന്തുരുത്തി മാർത്തോമ്മൻ പള്ളി ജില്ലാ ഭരണകൂടം ഏറ്റെടുത്തു. 1934-ലെ മലങ്കരസഭാ ഭരണഘടന അനുസൃതമായി പള്ളി ഭരിക്കപ്പെടണം എന്ന് ബഹു. സുപ്രീം കോടതി വിധിയുടെ പശ്ചാത്തലത്തിൽ ഹൈക്കോടതി വ്യക്തത വരുത്തി. പള്ളികളിൽ നിന്ന് വിശ്വാസികളെ പുറത്താക്കുന്നു എന്ന പ്രചരണം അടിസ്ഥാന രഹിതമാണെന്ന് ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് മെത്രാപ്പോലീത്താ പ്രസ്താവിച്ചു.

## ജില്ലാ ഭരണകൂടങ്ങൾ പള്ളികൾ ഏറ്റെടുത്തു

ഓണക്കൂർ സെഹിയോൻ സെ. ഇഗ്നാത്തിയോസ് പള്ളി, തിരുവാർപ്പ് മർത്തശ്മൂനി പള്ളി, പുത്തൻകുരിശ് പൂതൃക്ക എന്നീ ദേവാലയങ്ങൾ ഹൈക്കോടതി നിർദ്ദേശത്തെ തുടർന്ന് ജില്ലാ ഭരണകൂടങ്ങൾ ഏറ്റെടുത്തു.



### 15-ാം ചരമ വാർഷികം
### 15-09-2020



## ടി. ജി. ജോർജ്ജ്

ശാന്തിഭവൻ

പത്തനംതിട്ട

*സന്തപ്ത കുടുംബാംഗങ്ങൾ*

### 26-ാം ചരമ വാർഷികം
### 12-09-2020



## എം. സി. ഗീവർഗീസ്

**(കുഞ്ഞൂഞ്ഞൂട്ടി)**

**മുക്കാഞ്ഞിരത്ത്**

**തിരുമൂലപുരം**

*"നിന്റെ മഹത്വമുദിക്കും നാൾ*
*നിൽക്കണമിവൻ വലഭാഗത്തായ്"*

*സന്തപ്ത കുടുംബാംഗങ്ങൾ*




കുടുംബ വിശേഷം 6

ജിജി ജോൺസൺ

# ഓർമ്മകൾ മറയുമ്പോൾ...

ലോകമെമ്പാടും മറവി രോഗത്തിനെതിരെയുള്ള പ്രവർത്തനങ്ങൾ ശക്തിപ്പെടുത്തുന്നതിനായി ആഹ്വാനം ചെയ്തിട്ടുള്ള ദിവസമാണ് സെപ്റ്റംബർ 21. ഏതാനും നാളുകൾക്കു മുൻപ് വായിച്ച ഒരു കഥ ഓർമ്മ വരുന്നു. മറവി രോഗം ബാധിച്ച ഭർത്താവും അദ്ദേഹത്തെ ശുശ്രൂഷിക്കുന്ന ഭാര്യയും. ഏറെ നാളുകളായി അദ്ദേഹത്തിന് കാര്യമായ സംസാരമില്ല, ഒന്നിനും ഒരു ഉന്മേഷം ഇല്ല. ഒന്നിനോടും ഒരുപ്രതികരണവുമില്ല. മറവിരോഗത്തിന്റെ പിടിയിലേക്ക് തന്റെ പങ്കാളി നീങ്ങികൊണ്ടിരിക്കുകയാണെന്ന് ഏറെ സങ്കടത്തോടെയാണ് മനസ്സിലാക്കിയതെങ്കിലും തന്റെ ശുശ്രൂഷയും പരിചരണവും കൊണ്ട് ഓർമ്മ തിരിച്ചു കിട്ടുകയും ചെയ്യുമെന്ന് അവൾ ഉറച്ചുവിശ്വസിച്ചു. അങ്ങനെയിരിക്കെ അദ്ദേഹത്തിന്റെ പിറന്നാൾ ദിനം വന്നു. ഇന്ന് പിറന്നാൾ അല്ലേ, ആഘോഷിക്കണ്ടേ എന്ന ചോദ്യത്തിന് പതിവില്ലാത്ത ഒരു പുഞ്ചിരി ആ മുഖത്ത് വിരിയുന്നത് കണ്ടപ്പോൾ ഉത്സാഹമായി. നമുക്ക് കുളിച്ച് അമ്പലത്തിൽ പോയിവന്നാലൊ? അതിനുതലയാട്ടിയപ്പോൾ ഭയങ്കര സന്തോഷം. ഈശ്വരൻ ഒടുവിലെന്റെ പ്രാർത്ഥനകേട്ടല്ലോ, ഞാൻ വിശ്വസിച്ചതു പോലെ ഓർമ്മതിരിച്ചു കിട്ടിയല്ലൊ. പിന്നീട് എല്ലാം പെട്ടെന്നായിരുന്നു. രണ്ടു പേരും കുളിച്ചു അമ്പലത്തിൽ പോയി വഴിപാടുകൾ കഴിച്ച് തിരികെ വന്നു. അദ്ദേഹത്തിന് ഇഷ്ടപ്പെട്ട വിഭവങ്ങൾ ചേർത്ത് സദ്യഒരുക്കി. ഇടക്ക് അഭിപ്രായം ചോദിക്കും, എല്ലാറ്റിനും ഒരുപുഞ്ചിരി. പിറന്നാൾ സദ്യ വിളമ്പി. രണ്ടുപേരും ഒരുമിച്ച് ഉണ്ടു. പിന്നീട് വിശ്രമിക്കാൻ മുൻവശത്തെ ചാരുകസേരയിൽ കൊണ്ടുചെന്നിരുത്തി. ഒരുപാടുനാളുകളായി മനസിൽ കൊണ്ടുനടക്കുന്ന വീർപ്പുമുട്ടലും സങ്കടങ്ങളും തെല്ലൊന്ന് കുറഞ്ഞ ആശ്വാസത്തിൽ അദ്ദേഹത്തിന്റെ സമീപം ചെന്നിരുന്ന് പഴയകാര്യങ്ങളും മക്കളെകുറിച്ചും എല്ലാം സംസാരിക്കാൻ തുടങ്ങി. കുറച്ചു സമയം കഴിഞ്ഞപ്പോൾ അദ്ദേഹം വിസ്മയത്തോടെ ഭാര്യയെ നോക്കിയിരിക്കുന്നതുകണ്ട് എന്താണ് ഇങ്ങനെ നോക്കുന്നത് എന്ന് ചോദിച്ചതിന് ഭർത്താവ് തിരികെ ചോദിച്ചു; രാവിലെ മുതൽ പിന്നാലെ നടന്ന് ഇതൊക്കെ ചെയ്യാൻ താനെന്റെ ആരാ?

ലോകത്ത് ഇപ്പോൾ മറവി രോഗികളുടെ എണ്ണം അഞ്ചു കോടിയാണെന്നും 2050 ആകുമ്പോൾ 15-20 കോടിയാകുമെന്നും ഡഗയിലെ പ്രൊഫ. ജിൽലിവിംഗസ്റ്റണിന്റെ നേതൃത്വത്തിൽ നടന്ന ഗവേഷണറിപ്പോർട്ട് കാണിക്കുന്നു. ഇൻഡ്യയിൽ ഇപ്പോൾ 53 ലക്ഷത്തോളം രോഗികളുണ്ടെന്നും 2050ൽ ഇത് 3 കോടിവരുമെന്നും Alzheimer's and Related Disorders Society of India യുടെ ചെയർപേഴ്സൺ മീരപട്ടാഭിരാമൻ പറയുന്നു.

എന്താണ് മറവിരോഗം അഥവാ alzheimer's? തലച്ചോറിലെ നാഡീകോശങ്ങൾ ക്രമേണ ജീർണ്ണിക്കുകയും മൃതമാവുകയുംചെയ്യുന്നു. ഇതോടൊപ്പം തലച്ചോറിന്റെ വലുപ്പം ചുരുങ്ങി വരുന്നതായും കാണുന്നു. നാഡീകോശങ്ങൾ ഒരിക്കൽ നശിച്ചാൽ അവയെ പുനരുജീവിപ്പിക്കുന്നത് അസാധ്യമായതുകൊണ്ടു തന്നെ ഈ അസുഖത്തിന് ഫലപ്രദമായ ചികിത്സാ വിധികൾ കണ്ടുപിടിച്ചിട്ടില്ല. ശരിയായ ശുശ്രൂഷയും പരിചരണവും ആണ് ഏറ്റവും വേണ്ടത്.

മിക്കപ്പോഴും രോഗം പതുക്കെയാണ് ആരംഭിക്കുക. മറവിരോഗമാണെന്ന് പലപ്പോഴും തിരിച്ചറിയാറില്ല. വാർദ്ധക്യത്തിന്റെ ഭാഗമായിപഴിചാരുന്നു. നാളുകൾ ചെല്ലുന്തോറും ഓർമ്മ കുറഞ്ഞുവരുന്നു. പ്രധാനമായും മൂന്ന് ഘട്ടങ്ങളിലൂടെയാണ് മറവിരോഗംകടന്ന്പോകുന്നത്. പ്രാരംഭ ഘട്ടം, മധ്യഘട്ടം, അവസാനഘട്ടം. ആദ്യഘട്ടത്തിൽ രോഗിപരാശ്രയമില്ലാതെ തന്റെ കാര്യങ്ങൾ നിർവ്വഹിക്കുന്നു. പേര് ഓർത്തു വക്കാനോ, പലകാര്യങ്ങൾ പ്ലാൻ ചെയ്യാനോ ഉള്ള ബുദ്ധി മുട്ട്, വസ്തുക്കൾ സ്ഥാനം മാറ്റിവയ്ക്കുക തുടങ്ങിയ ലക്ഷണങ്ങളാണുള്ളത്. മധ്യഘട്ടം ഏറെ നീണ്ടുനിൽക്കുന്ന ഘട്ടമാണ്. വാക്കുകൾ പറയുമ്പോഴുണ്ടാകുന്ന ആശങ്ക, പെട്ടെന്നുള്ള ദേഷ്യം, നിരാശ, അപ്രതീക്ഷിതമായ പെരുമാറ്റം തുടങ്ങിയ ലക്ഷണങ്ങൾ കണ്ടേക്കാം. തലച്ചോറിന്റെ നാഡീഞരമ്പുകൾക്കുണ്ടാകുന്ന ക്ഷതമാണ് ദൈനംദിന ചര്യകൾ പാലിക്കാനും മനസ്സിലുള്ളത് പ്രകടിപ്പിക്കാനും തടസ്സമാകുന്നത്. അവസാനഘട്ടമാകുന്നതോടെ രോഗികൾക്ക് ചുറ്റുപാടിനോട് പ്രതികരിക്കാനുള്ള ശേഷിതാനെ നഷ്ടപ്പെടും. വ്യക്തിത്വത്തിലും പെരുമാറ്റത്തിലും കാതലായമാറ്റങ്ങൾ വരുന്ന അവസ്ഥയാണിത്. രോഗത്തെകുറിച്ചുള്ളശരിയായ വിവരങ്ങൾ, രോഗിയുടെ സവിശേഷതകൾ തുടങ്ങിയവ ഉൾക്കൊണ്ട് ശരിയായ പരിചരണം ഉറപ്പുവരുത്തുക അതിപ്രധാനമാണ്. ഇതിന് വിദഗ്ധരുടെ സഹായം ആവശ്യമാണ്. ഇടവക തലത്തിൽ dementia care unit രൂപീകരിക്കുകയും ഇടവകയിൽ ഈ രോഗത്തെ കുറിച്ചുള്ള അവബോധം കൊടുക്കുകയും ആവശ്യമുള്ളവർക്ക് പരിചരണമുറകൾ പരിശീലിപ്പിക്കുകയും ചെയ്യേണ്ടത് വളരെ അത്യാവശ്യമാണ്. ഏറ്റവും കൂടുതൽ ശ്രദ്ധ അർഹിക്കുന്നത് രോഗിയെ പരിചരിക്കുന്നവരാണ്. ഏറെ മാനസ്സിക സമ്മർദ്ദവും ഒറ്റപ്പെടലും അനുഭവിക്കുന്നത് അവരാണ്. താൻ പരിചരിക്കുന്ന രോഗി തന്നെ തിരിച്ചറിയുന്നില്ല എന്നത് ഏറെ വേദനാജനകമാണ്. ഈ വർഷത്തെ അൽഷിമേഴ്സ് ദിനം ഈയൊരവബോധമുണ്ടാകുന്നതിന് ഇടയാക്കട്ടെ.

## ക്രൈസ്തവ ദർശനവും സാഹിത്യ വീക്ഷണവും

# ആരാധനകളിൽ കീർത്തനങ്ങളുടെ പ്രസക്തി

■ **പ്രൊഫ. ഡോ. റ്റി.വി. തോമസ്**

മലങ്കര സിറിയൻ ക്രിസ്ത്യൻ സഭയുടെയും അതിൽ നിന്നും വേർപെട്ടുപോയിട്ടുള്ള മലങ്കര കത്തോലിക്ക തുടങ്ങിയ ഇതര സഭകളുടേയും ആരാധകളിൽ hymns അഥവാ കീർത്തനങ്ങളുടെ സ്ഥാനം വളരെ വലുതാണ്. കോനാട്ട് അബ്രഹാം മല്പാൻ മൂലഭാഷയായ സുറിയാനിയിൽ നിന്നും മലയാള ഭാഷയിലേക്ക് ഭാഷാന്തരം ചെയ്തിട്ടുള്ളതാണ് പ്രസ്തുത ആരാധനാ ഗീതങ്ങൾ. ദാവീദ് രാജാവ് വിവിധ വാദ്യോപകരണങ്ങളുടെ സഹായത്തോടെ ദൈവസ്തുതികൾ അർപ്പിച്ചുകൊണ്ട് പാടിയ കീർത്തനങ്ങളാണ് ബൈബിളിലെ പഴയ നിയമത്തിൽ ഉൾപ്പെടുത്തിയിട്ടുള്ള സങ്കീർത്തനങ്ങൾ. "കാഹള നാദത്തോടെ അവനെ സ്തുതിപ്പിൻ. അത്യുച്ചനാദമുള്ള കൈത്താളങ്ങളോടു കൂടെ അവനെ സ്തുതിപ്പിൻ" (സങ്കീ. 150:3-5) എന്ന് സങ്കീർത്തനങ്ങളിൽ നാം വായിക്കുന്നു.

പഴയ നിയമത്തിൽ തന്നെയുള്ള ഇയ്യോബിന്റെ പുസ്തകത്തിൽ ഇയ്യോബ് താനും അദൃശ്യനായിരിക്കുന്ന ദൈവവുമായി നിരന്തരം സംവദിക്കുന്നതായി കാണാം. "അവൻ എന്റെ അരികത്തു കൂടെ കടക്കുന്നു. ഞാൻ അവനെ കാണുന്നില്ല. അവൻ കടന്നുപോകുന്നു. ഞാൻ അവനെ അറിയുന്നതുമില്ല" (ഇയ്യോബ് 9:11) "ഞാൻ കിഴക്കോട്ട് ചെന്നാൽ അവൻ അവിടെ ഇല്ല. പടിഞ്ഞാറോട്ട് ചെന്നാൽ അവനെ കാണുകയില്ല. വടക്ക് അവൻ പ്രവർത്തിക്കയിൽ നോക്കിയിട്ട് അവനെ കാണുന്നില്ല. തെക്കോട്ട് അവൻ തിരിയുന്നു. അവനെ കാണുന്നില്ല താനും. എന്നാൽ ഞാൻ നടക്കുന്ന വഴി അവൻ അറിയുന്നു" (ഇയ്യോ. 23:8-10). ഇയ്യോബിന് അദൃശ്യനായിരുന്ന ദൈവത്തെ പ്രകൃതിയിലുള്ള ദൈവത്തിന്റെ പ്രവർത്തനങ്ങളിലൂടെ പ്രഘോഷിക്കുവാനും തന്റെ കീർത്തനങ്ങളിലൂടെ പ്രഘോഷിക്കുവാനും കഴിഞ്ഞിരുന്നു. "ആകാശം ദൈവത്തിന്റെ മഹത്വത്തെ വർണ്ണിക്കുന്നു. ആകാശ വിതാനം അവന്റെ കൈവേലയെ പ്രസിദ്ധമാക്കുന്നു". (സങ്കീ. 19:11). കവിഹൃദയമുള്ള സങ്കീർത്തനക്കാരൻ മഹത്തായ കീർത്തനങ്ങളിലൂടെ ദൈവത്തിന്റെ മഹത്തായ പ്രവർത്തനങ്ങളെ മനുഷ്യരിൽ എത്തിക്കുകയാണ് ചെയ്തിരിക്കുന്നത്. ഇതു തന്നെയാണ് എല്ലാ കാലത്തേയും ദേവസ്തുതികൾ ചെയ്തു വന്നിരുന്നതും. ദേവസ്തുതികൾ അടങ്ങിയ പുരാണ കാവ്യങ്ങളായ രാമായണവും മഹാഭാരതവും കീർത്തനങ്ങളാണ്.

17-ാം നൂറ്റാണ്ടിലെ ഇംഗ്ലീഷ് കവിയായ ജോൺ മിൽട്ടൺ രചിച്ച പാരഡൈസ് ലോസ്റ്റ് (1667), പാരഡൈസ് റീഗെയിൻഡ് (1671), എന്നിവ ഇതിഹാസ കാവ്യങ്ങളായിരുന്നു. അതേ കാലഘട്ടത്തിലെ തന്നെ അദ്ധ്യാത്മിക കവിയായ ജോൺ ഡണ്ണിന്റെ Holy Sonnets (വിശുദ്ധ മുക്തകങ്ങൾ) ദേവസ്തുതികളായിരുന്നു. 19-ാം നൂറ്റാണ്ടിലെ ഇംഗ്ലീഷ് പുരോഹിതകവിയായിരുന്ന ജി.എം. ഹോപ്കിൻസ് ദൈവത്തെ മഹത്വപ്പെടുത്തുകയെന്നുള്ളത് തന്നെയാണ് മനുഷ്യന്റെ ആത്യന്തിക ലക്ഷ്യമെന്ന് വിശ്വസിച്ചിരുന്നു. ഇങ്ങനെ മഹത്വപ്പെടുത്തുന്നത് എപ്പോഴും പ്രശംസയിലൂടെയാണ്. 17-ാം നൂറ്റാണ്ടിലെ മറ്റൊരു പുരോഹിത കവിയായിരുന്നു ജോർജ് ഹെർബർട്ട് ദൈവത്തെ സ്തുതിച്ചു കൊണ്ട് രചിച്ച 'ടെമ്പിൾ' എന്ന തന്റെ ആദ്യ കവിത ദൈവത്തിനുള്ള തന്റെ ആദ്യഫലമായി സമർപ്പിച്ചു. തന്റെ കവിതകൾ ദൈവത്തിൽ നിന്നുള്ളതാണെന്നും അത് കവിതാ രൂപത്തിൽ തന്നെ തിരിച്ച് ദൈവസന്നിധിയിൽ സമർപ്പിക്കേണ്ടതാണെന്നുമുള്ളതായിരുന്നു അദ്ദേഹത്തിന്റെ മതം.

20-ാം നൂറ്റാണ്ടിലെ ആംഗ്ലിക്കൻ പുരോഹിതനും ഭാഷാ കവിയുമായിരുന്ന റൊണാൾഡ് സ്റ്റുവർട്ട് തോമസ് തന്റെ കവിതകളിലൊന്നും തന്നെ ദൈവത്തിനും സമർപ്പിച്ചിരുന്നില്ലെങ്കിൽ തന്നെയും തന്റെ കവിത എഴുതുവാനുള്ള പ്രചോദനം ദൈവത്തിൽ നിന്നുമായിരുന്നുവെന്ന് ശക്തമായി വിശ്വസിച്ചിരുന്നു. അതിനെക്കുറിച്ച് തന്റെ The World എന്ന കവിതയിൽ വിവരിച്ചിരിക്കുന്നതിപ്രകാരമാണ്:

"ഒരു പേന പ്രത്യക്ഷപ്പെട്ടു. മനുഷ്യനേക്കുറിച്ച് എഴുതുവാൻ ദൈവം എന്നോടു പറഞ്ഞു. യിസ്രായേൽ വഴി തെറ്റിയ ഒരു പഥികന്റെ കാല്പാടുകൾ പോലെ അക്ഷരങ്ങൾ രൂപം പ്രാപിക്കുന്നതുവരെ എന്റെ കരം ശൂന്യമായ പേജിലൂടെ വളരെ നേരം തപ്പിത്തടഞ്ഞു." റവ. ആർ. എസ്. തോമസിന് തന്റെ മതപരമായ കവിതകൾ ( Religous poems) എഴുതുവാനുള്ള പ്രചോദനം എങ്ങനെയാണ് ലഭിച്ചതെന്നുള്ള ഈ ലേഖകന്റെ ഒരു ചോദ്യത്തിന് മറുപടിയായി 1997 മാർച്ച് 28-ന് ഈ ലേഖകന് അദ്ദേഹം അയച്ച് മറുപടിയിൽ അത് ദൈവത്തിൽ നിന്നുമായിരുന്നുവെന്നും 20-ാം നൂറ്റാണ്ടിൽ ദൈവത്തേക്കുറിച്ചുള്ള ശരിയായ മനോഭാവം കണ്ടുപിടിക്കേണ്ടതിന്റെ പ്രാധാന്യത്തിൽ നിന്നും ആവിർഭവിച്ചതായിരുന്നുവെന്നും എഴുതുകയുണ്ടായി ( My religious poems stem from the importance of finding a right attitude to god in the 20th century) അദ്ദേഹം കവിതയെഴുത്തും പൗരോഹിത്യവേലയും ഒന്നിച്ചു കോർത്തിണക്കിക്കൊണ്ടു പോയി. അതിനെക്കുറിച്ച് അദ്ദേഹം പറ



## വായനശാല




**എം. ഒ. സി. പബ്ലിക്കേഷൻ**
**വില: 80 രൂപ**

**ഗ്രന്ഥ കർത്താവ്:**
**റവ.ഫാ. ജോണി ജോർജ് കോറെപ്പിസ്കോപ്പാ**

ആഗോള സഭയുടെ ആരംഭ ദശയിലെ ചരിത്രം വളരെ ലളിതമായും വസ്തുനിഷ്ടമായും പ്രതിപാദിക്കുന്ന ചരിത്ര ഗ്രന്ഥം. സഭയുടെ വിശ്വാസ സത്യങ്ങളെയും സഭയുടെ വളർച്ചയിൽ ഉയർന്നു വന്ന വേദവിപരീതങ്ങളെയും ഓർത്തഡോക്സ് വിശ്വാസത്തിന്റെ അടിസ്ഥാനത്തിൽ വിശകലനം ചെയ്ത് ഒരു സാധാരണ വിശ്വാസിക്ക് മനസിലാകുന്ന വിധത്തിൽ ലളിതമായി അവതരിപ്പിച്ചിരിക്കുന്നു. ആഗോള സഭാ ചരിത്രം പഠിക്കാൻ ആഗ്രഹിക്കുന്നവർക്കും ഗവേഷകർക്കും ഒരുപോലെ ഉപയോഗപ്രദമായ ഗ്രന്ഥം.

ഞ്ഞിരിക്കുന്നതിപ്രകാരമാണ്: (കവിത) മതമാണ്. മതം കവിതയാണ്. പുതിയ നിയമത്തിന്റെ സന്ദേശം കവിതയാണ്. ക്രിസ്തു ഒരു കവിതയായിരുന്നു. പുതിയ നിയമം ഒരു നിദർശനമാണ്. ഞാൻ കവിതയിലൂടെ മത പ്രഭാഷണം നടത്തുമ്പോൾ ഞാൻ ക്രിസ്ത്യാനിത്വത്തേക്കുറിച്ചാണ് പ്രഘോഷിക്കുന്നത്. ഒരാൾ ക്രിസ്ത്യാനിത്വത്തെക്കുറിച്ച് ചർച്ചചെയ്യുമ്പോൾ അദ്ദേഹം ക്രിസ്ത്യാനിത്വത്തിന്റെ ഭാവനാത്മകതകൾ ഉൾക്കൊണ്ടുകൊണ്ടാണ് ചർച്ച ചെയ്യുന്നത്.

തിരുവെഴുത്ത് ദൈവത്തിന്റെ നേരിട്ടുള്ള വചസ്സുകളല്ല. അപ്പോസ്തോലന്മാരും എഴുത്തുകാരും അവരുടെ ദൈവവുമായിട്ടുള്ള അനുഭവങ്ങൾ ഭാഷയിലൂടെ പ്രകടമാക്കിയിട്ടുള്ളതാണ്. അതുകൊണ്ട് പുരോഹിതനും, കവിയും ദൈവത്തിനും ദൈവജനത്തിനുമിടയിൽ പ്രവർത്തിക്കുന്ന മദ്ധ്യസ്ഥന്മാരാണ്. കവിത സൂര്യപ്രകാശമെങ്കിൽ കവി അതു പ്രകാശത്തെ കടത്തിവിടുന്ന ജാലകമാണ്. ദൈവത്തെ അന്വേഷിക്കുന്ന കവി ആ യാഥാർത്ഥ്യം തന്റെ കവിതയിലൂടെ മറ്റുള്ളവരിലേക്കു കടത്തിവിടുകയാണ് ചെയ്യുന്നത്. ആത്മീയ അനുഭവങ്ങൾ പങ്കുവയ്ക്കുവാനുതകുന്ന പ്രചോദനപരമായ ഭാഷയാണ് കീർത്തനങ്ങൾ. അതുകൊണ്ട് കീർത്തനങ്ങളിലൂടെയുള്ള ആരാധനകൾ അർത്ഥവത്തും ആശയഗാംഭീര്യമുള്ളതും, ദൈവസന്നിധിയിൽ വളരെയേറെ സ്വീകാര്യമായിട്ടുള്ളതുമാണ്. ●

## കോടതി വിധി അനുസരിക്കാത്തവരുമായി ചർച്ച നടത്തുന്നത് വിഫലം

### – പരിശുദ്ധ കാതോലിക്കാ ബാവാ

കോടതി വിധി അനുസരിക്കാത്തവരുമായി ചർച്ച നടത്തുന്നതിൽ അർത്ഥമില്ലെന്ന് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ. ക്രൈസ്തവ സുവിശേഷ സാക്ഷ്യം അടിസ്ഥാനമാക്കി. ഓർത്തഡോക്സ് സഭാ വിജ്ഞാനീയ ദർശനം ഉൾക്കൊണ്ട് ജനാധിപത്യ മൂല്യങ്ങളെ നിലനിർത്തി തയ്യാറാക്കിയിട്ടുള്ള 1934-ലെ ഭരണഘടന ഇന്ത്യയിലെ പരമോന്നത നീതിപീഠം ആവർത്തിച്ച് അംഗീകരിച്ചിട്ടുള്ളതാണ്. ഇതിന്റെ നിഷേധം ദൈവിക നീതിയോടും രാജ്യത്തിന്റെ നിയമവ്യവസ്ഥയോടുള്ള വെല്ലുവിളിയാണ്. കോടതികളെ വിമർശിച്ചും ജഡ്ജിമാരെ കുറ്റപ്പെടുത്തിയും നീതിന്യായ വ്യവസ്ഥയെ അട്ടിമറിക്കാനുള്ള പാത്രിയർക്കീസ് വിഭാഗത്തിന്റെ നിരന്തര ശ്രമം നിയമവാഴ്ചയുള്ള രാജ്യത്ത് നടപ്പാകില്ല. ഇരുവിഭാഗവും തമ്മിൽ തർക്കം ആരംഭിച്ച കാലം മുതൽ പല തലത്തിലുള്ള ചർച്ചകൾ നടത്തിയിട്ടുണ്ട്. 1995-ലെ സുപ്രീം കോടതി തന്നെ ചർച്ചയിൽ കൂടി പ്രശ്ന പരിഹാരത്തിന് പദ്ധതി തയ്യാറാക്കിയതാണ്. ജസ്റ്റിസ് മളിമഠിന്റെ നേതൃത്വത്തിൽ പ്രശ്ന പരിഹാരത്തിന് ഇരുവിഭാഗങ്ങളും സമിതികളെ നിയോഗിച്ചു എങ്കിലും ചർച്ചകൾ പൂർത്തിയാക്കാതെ പാത്രിയർക്കീസ് വിഭാഗം അതിൽ നിന്ന് പിന്മാറുകയാണ് ചെയ്തത്. സമവായത്തിലൂടെ പ്രശ്നം പരിഹരിക്കുന്നതിനുള്ള സുവർണ്ണാവസരമായിരുന്നു അത്. എന്നാൽ അതെല്ലാം പാത്രിയർക്കീസ് വിഭാഗം നിരസിക്കുകയായിരുന്നു.

ബഹു. സുപ്രീം കോടതിയിൽ 2017 ജൂലൈ മൂന്നിന് അവസാനിച്ച കേസ് പാത്രിയർക്കീസ് വിഭാഗം നൽകിയതാണ്. തങ്ങൾ തന്നെ കേസ് ആരംഭിക്കുകയും കീഴ് കോടതികൾ മുതൽ സുപ്രീം കോടതി വരെ കേസുകൾ നടത്തുകയും തങ്ങളുടെ വാദങ്ങൾ അനുവദിച്ച് കിട്ടാതെ വരുകയും ചെയ്തപ്പോൾ കോടതി വിധി അംഗീകരിക്കില്ല എന്ന് പറയുന്നത് അപലപനീയമാണ്; നീതിപീഠത്തോടും നിയമവ്യവസ്ഥിതിയോടുമുള്ള വെല്ലുവിളിയാണിത്. ഇടവകക്കാരുടെ അവകാശങ്ങൾക്ക് യാതൊരു മുടക്കവും ഓർത്തഡോക്സ് സഭ വരുത്തിയിട്ടില്ല, വരുത്താൻ ആഗ്രഹിക്കുന്നുമില്ല. വിശ്വാസികളെ പള്ളികളിൽ നിന്ന് ഇറക്കി വിട്ടിട്ടില്ല. മുളന്തുരുത്തി പള്ളിയിലും മറ്റ് ദേവാലയങ്ങളിലും ബലപ്രയോഗം നടത്തി എന്ന് പറയപ്പെടുന്ന സാഹചര്യം സൃഷ്ടിച്ചത് പാത്രിയർക്കീസ് വിഭാഗം ആണ്. പോലീസ് നടപടി ഉണ്ടായ അവസരത്തിൽ ഓർത്തഡോക്സ് സഭാംഗങ്ങൾ ആരും തന്നെ പള്ളി പരിസരത്ത് ഉണ്ടായിരുന്നില്ല. നിയമനിഷേധം നടത്തിയവർക്കെതിരെ പോലീസ് നടപടികൾ ഉണ്ടാകുന്നത് സ്വാഭാവികം.

1970-ൽ 203-ാം നമ്പർ കല്പനയിൽ യാക്കൂബ് ത്രിതീയൻ പാത്രിയർക്കീസ് ബാവാ വിശുദ്ധ മാർത്തോമ്മാ ശ്ലീഹായ്ക്ക് പട്ടത്വമില്ല എന്ന് പറഞ്ഞത് വേദവിപരീതമാണ്. അന്ത്യോക്യ പാത്രിയർക്കീസിനെ ഉപയോഗിച്ച് ഇതര ക്രൈസ്തവ സമൂഹങ്ങളുടെ ഇടയിൽ ഓർത്തഡോക്സ് സഭയെ കരിതേച്ചു കാണിക്കാമെന്നും ഓർത്തഡോക്സ് സഭയെ മറ്റു സഭാ കൂട്ടായ്മകളിൽ നിന്നും പുറത്താക്കാമെന്നും ഓർത്തഡോക്സ് സഭയെ മറ്റു സഭാ കൂട്ടായ്മകളിൽ നിന്നും പുറത്താക്കാമെന്നുമുള്ളതായ ചിന്തകൾ വില കുറഞ്ഞവയും വ്യാമോഹങ്ങളും മാത്രമാണ്. ഭരണാധികാരികളെ സ്വാധീനിച്ച് പ്രാദേശിക നിയമങ്ങൾ നിർമ്മിക്കുന്നതിനുള്ള ശ്രമം രാജ്യത്തിന്റെ നിയമ വ്യവസ്ഥയോടുള്ള തുറന്ന വെല്ലുവിളിയാണ്.

## പള്ളികളിൽ നിന്ന് വിശ്വാസികളെ പുറത്താക്കുന്നു എന്ന പ്രചരണം അടിസ്ഥാനരഹിതം

### – ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ്

പള്ളികളിൽ നിന്ന് വിശ്വാസികളെ പുറത്താക്കുന്നു എന്ന പ്രചരണം അടിസ്ഥാനരഹിതമെന്ന് മലങ്കര ഓർത്തഡോക്സ് സഭ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്താ. സുപ്രീംകോടതി വിധിയിലൂടെ സഭ ഒരു വിശ്വാസിയെയും അവരുടെ ദേവാലയങ്ങളിൽ നിന്ന് പുറത്താക്കിയിട്ടില്ല എന്നത് വസ്തുതയായിരിക്കെ വിശ്വാസികൾ അവരുടെ ദേവാലയങ്ങളിലേക്ക് തിരികെ കയറണം എന്ന യാക്കോബായ നേതൃത്വത്തിന്റെ പ്രസ്താവനയ്ക്ക് പ്രസക്തിയില്ല. 1934-ലെ ഭരണഘടനയ്ക്ക് വിധേയമായി സുപ്രീം കോടതി വിധി അംഗീകരിച്ച് ഇടവകാംഗങ്ങളായി തുടരുവാൻ ആഗ്രഹമില്ലാത്ത ഇടവകക്കാർ, ഇന്ത്യൻ നിയമവ്യവസ്ഥയ്ക്ക് വിധേയമായി സ്വമേധയാ പുറത്താക്കപ്പെടുവാൻ അവരുടെ നേതൃത്വം നിർബന്ധിക്കുന്നു എന്നതാണ് വസ്തുത.

# പ്രകൃതി ദുരന്തങ്ങളും പരിസ്ഥിതി ആഘാത വിലയിരുത്തൽ നിയമങ്ങളും




**ഡോ. ബിനോയി ടി. തോമസ്**
കാതോലിക്കേറ്റ് കോളജ്, പത്തനംതിട്ട


സ്വാഭാവിക സസ്യ ജാലങ്ങളുടെ അഭാവം നമ്മുടെ സന്തുലിതാവസ്ഥയെ തകിടം മറിക്കുകയാണ്. സസ്യജാലങ്ങളുടെ വേരുകളാണ് മണ്ണൊലിപ്പ് തടയുന്നത്. സ്വാഭാവിക വനം വ്യാപകമായി നശിക്കപ്പെടുന്ന പ്രദേശങ്ങളിൽ ഇന്ന് ഉരുൾപൊട്ടൽ ഭീഷണിയിലാണ്. ഏകവർഗ്ഗ സസ്യങ്ങളുടെ തോട്ടങ്ങൾ ഇന്ന് വിപുലമാവുകയാണ്. പരിസ്ഥിതി ലോല പ്രദേശങ്ങളിലെ പാറഖനനം, പാറപൊട്ടിക്കുമ്പോഴുണ്ടാകുന്ന പ്രകമ്പനങ്ങൾ തുടങ്ങിയവയും മണ്ണിടിച്ചിൽ, മണ്ണൊലിപ്പ് സാധ്യതകൾ വർദ്ധിപ്പിക്കുകയാണ്. ഉരുൾപൊട്ടൽ ദുരന്തങ്ങളും പ്രകൃതിക്ഷോഭങ്ങളും വർദ്ധിച്ച് വരുമ്പോൾ പാരിസ്ഥിതിക നിയമങ്ങൾ ഇന്ന് ഏറെ ചർച്ച ചെയ്യപ്പെടുകയാണ്. പരിസ്ഥിതിയിൽ നാം ഏൽപ്പിക്കുന്ന ആഘാതങ്ങളുടെ പ്രതിഫലനമാണ് പ്രളയവും മണ്ണിടിച്ചിലും.

ഒരു രാജ്യത്തിന്റെ ഭാവി നിർണ്ണയിക്കുന്ന പ്രധാന ആധാര രേഖയാണ് പരിസ്ഥിതി ആഘാത പഠനം. ഇന്ത്യയിൽ 1948-ൽ നിലവിൽ വന്ന സമഗ്ര പരിസ്ഥിതി സംരക്ഷണ നിയമത്തെ ജനങ്ങൾക്ക് പ്രതികരിക്കുവാൻ വ്യവസ്ഥ കൊണ്ടുവരുന്ന രീതിയിൽ 1994-ൽ നടപ്പാക്കി. പ്രകൃതിയുടെ സംതുലിതാവസ്ഥയെ തകിടം മറിക്കുന്ന വൻകിട വ്യവസായ സ്ഥാപനങ്ങളും, ക്വാറികളും മറ്റും ആരംഭിക്കുന്നതിന് പ്രതിരോധം തീർക്കുന്ന ഒന്നായ ഈ നിയമം പരിസ്ഥിതി സൗഹൃദ വികസനം സാധ്യമാക്കുമായിരുന്നു. എന്നാൽ 2020 ൽ നടപ്പാക്കുവാൻ പോകുന്ന പരിസ്ഥിതി ആഘാത പഠനം നിയമം (Environment impact Assessment-EIA) പരിസ്ഥിതി ലോല പ്രദേശങ്ങളിലെ ജനങ്ങളെ കൂടുതൽ പ്രതിരോധത്തിൽ ആക്കുകയാണ്.

മനുഷ്യൻ വിരാജിക്കുന്ന പ്രകൃതിയിലെ കാടും, മേടും, ചോലയും വൻ വികസനങ്ങൾക്ക് വേണ്ടി നശിപ്പിക്കപ്പെടുമ്പോൾ ഇനിയും ചോദ്യം ചെയ്യപ്പെടുവാൻ അവകാശമില്ലാതെ ആവുകയാണ്. 2020-ൽ നടപ്പാക്കുവാൻ പോകുന്ന പരിസ്ഥിതി ആഘാത വിലയിരുത്തൽ നിയമഭേദഗതിയുടെ കരട് വിജ്ഞാപനത്തിലെ പ്രകൃതി സൗഹൃദമല്ലാത്ത ചില നിർദ്ദേശങ്ങൾ ഇവിടെ ചൂണ്ടിക്കാണിക്കട്ടെ. അഞ്ചേക്കർ വരെയുള്ള ഖനനത്തിന് ഇനിയും പരിസ്ഥിതി അനുമതിവേണ്ട എന്ന നിർദ്ദേശം കേരളം പോലുള്ള പ്രദേശങ്ങളെ വീണ്ടും ഉരുൾപൊട്ടൽ ഭീഷണിയിലേക്ക് തള്ളിയിടുമോ എന്ന് ആശങ്കപ്പെടേണ്ടിയിരിക്കുന്നു. നിലവിൽ 20,000 ചതുരശ്ര മീറ്റർ വിസ്തീർണ്ണമുള്ള ഒരു സ്ഥാപനം തുടങ്ങാൻ പരിസ്ഥിതി മന്ത്രാലയത്തിന്റെ അനുമതി വേണമായിരുന്നു. എന്നാൽ പുതിയ വിജ്ഞാപനപ്രകാരം 150000 ചതുരശ്ര മീറ്റർ വിസ്തീർണ്ണമുള്ള സ്ഥാപനങ്ങൾ തുടങ്ങാൻമാത്രം മതി അനുമതി. പരിസ്ഥിതിലോല പ്രദേശങ്ങളിൽ വികസനമെന്ന പേരിൽ ഇത്തരം വൻകിട വ്യവസായ സ്ഥാപനങ്ങൾ വന്നാലും അതിന്റെ പേരിൽ ജൈവവൈവിധ്യങ്ങളെ നശിപ്പിച്ചാലും പ്രകൃതിയെ മലിനമാക്കിയാലും നമ്മൾക്ക് കൈകെട്ടിനിന്ന് പരിതപിക്കുവാനേ കഴിയുകയുള്ളൂ. നിലവിൽ പരിസ്ഥിതി അനുമതി കിട്ടിയ ഒരു സ്ഥാപനത്തിന്റെ കാലാവധി 5 വർഷത്തിൽ നിന്ന് 10 വർഷമാക്കും എന്നുള്ള നിർദ്ദേശം വൻകിട മുതലാളിമാരെ സംരക്ഷിക്കാൻ വേണ്ടിയാണ് എന്ന ആക്ഷേപം ഉണ്ട്. ഖനനം നടത്തുവാനുള്ള കമ്പനിയുടെ കാലാവധി 30 വർഷത്തിൽ നിന്ന് ഒറ്റയടിക്ക് 50 വർഷമാക്കും എന്നുള്ളത് പരിസ്ഥിതി നിയമങ്ങൾ കാറ്റിൽ പറത്തി കോർപ്പറേറ്റുകൾക്ക് അനുകൂല നിലപാട് എടുക്കുകയാണ്. നിലവിലെ നിയമത്തിൽ പരിസ്ഥിതി ആഘാതമാണ് പരിഗണനയ്ക്ക് വന്നിരുന്നത് എങ്കിൽ ഇനിയും സ്ഥാപനങ്ങളുടെ മുടക്കുമുതൽ ആയിരിക്കും പരിഗണനാ വിഷയം. ഇതും വൻകിട മുതലാളിമാരെ സഹായിക്കുവാനാണ്.

ലോകം മുഴുവൻ പാരിസ്ഥിതിക വിഷയങ്ങളിൽ കൂടുതൽ ഇടപെടുമ്പോൾ ഇന്ത്യ മാത്രം പുറം തിരിഞ്ഞു നിൽക്കുന്ന സമീപനം നമ്മുടെ ഭാവിയെ അപകടത്തിൽ ആക്കുകയാണ്. വൻകിട വികസനങ്ങളുടെ പേരിൽ ജീവനും ജൈവ വൈവിധ്യത്തിനും വരുത്തുന്ന ദൂരവ്യാപക വിപത്തുകൾ സമഗ്രമായും ദീർഘവീക്ഷണത്തോടെയും പഠിച്ചു മനസ്സിലാക്കി തീരുമാനം എടുത്തില്ലെങ്കിൽ പ്രളയവും പ്രകൃതി ക്ഷോഭങ്ങളും ദുരന്തങ്ങളും ആവർത്തിച്ചുകൊണ്ടേ ഇരിക്കും. നാളെയുടെ നിലനിൽപ്പിനു വേണ്ടി പരിസ്ഥിതി സൗഹൃദ നിയമങ്ങൾ നടപ്പാക്കുകയാണ് ഉത്തമം. ●

**സങ്കീർത്തനങ്ങൾ 27:1-3**



യഹോവ എന്റെ വെളിച്ചവും
എന്റെ രക്ഷയും ആകുന്നു;
ഞാൻ ആരെ ഭയപ്പെടും?
യഹോവ എന്റെ ജീവന്റെ ബലം;
ഞാൻ ആരെ പേടിക്കും?
എന്റെ വൈരികളും ശത്രുക്കളുമായ
ദുഷ്ക്കർമ്മികൾ എന്റെ
മാംസം തിന്നുവാൻ എന്നോട്
അടുക്കുമ്പോൾ ഇടറി വീഴും.

– ഒരു വിശ്വാസി

# പറുദീസയിൽ ഒരു ഭാഷാസ്നേഹി



'ദൈവത്തിന്റെ സ്വന്തം നാട്' എന്ന വിശേഷണം പരസ്യവാചകങ്ങളിൽ പ്രത്യക്ഷപ്പെടുന്നതിനു രണ്ടു നൂറ്റാണ്ടുമുമ്പ് 'ദൈവത്തിന്റെ സ്വന്തം തോട്ടം' എന്നു കേരളത്തെ വിശേഷിപ്പിച്ച ഒരു ക്രാന്തദർശിയുണ്ട്: മലയാള പത്രപ്രവർത്തനത്തിന്റെ പിതാവായ ഡോ. ഹെർമൻ ഗുണ്ടർട്ട്. 1836 ജൂലൈ 7-ന് ജർമ്മനിയിൽ നിന്ന് തെക്കേ ഇന്ത്യയിലെത്തിച്ചേർന്ന ഗുണ്ടർട്ട് കർണ്ണാടകത്തിൽനിന്നു കേരളത്തിലേക്കുള്ള യാത്രയെപ്പറ്റി രേഖപ്പെടുത്തിയത് ഇങ്ങനെ: "മലകളിലെല്ലാം പച്ചപ്പ്, വരണ്ട കർണാടിക് ദേശം കടന്നുവരുന്നവന് ഈ നാട് ദൈവത്തിന്റെ തോട്ടമാണ്." രണ്ടു ദശാബ്ദം കേരളത്തിൽ ചിലവഴിച്ച ഈ മിഷനറി കേരളനവോത്ഥാനശില്പികളിൽ പ്രമുഖനാണ്. 18 ഭാഷകളിൽ നിപുണനായിരുന്ന ഡോ. ഗുണ്ടർട്ട് മലയാളത്തിൽ രചിച്ച കേരളോല്പത്തി (1843), പഴഞ്ചൊൽ മാല (1845), മലയാള ഭാഷാവ്യാകരണം (1851), കേരളപ്പഴമ (1868), മലയാളം-ഇംഗ്ലീഷ് നിഘണ്ടു (1871) എന്നിവ ഭാഷയിലെ പ്രാമാണിക ഗ്രന്ഥങ്ങളാണ്. അദ്ദേഹം പാലാഴിയിൽനിന്നും ദേവാമൃതമെന്നപോലെ കൈരളിക്കു കാഴ്ചവെച്ച 'മലയാളം-ഇംഗ്ലീഷ് നിഘണ്ടു'പോലെ ഒരു മഹാഗ്രന്ഥം കേരളത്തിൽ വേറെയില്ല എന്നാണ് മഹാകവി ഉള്ളൂർ 'കേരളസാഹിത്യചരിത്ര'ത്തിൽ രേഖപ്പെടുത്തിയിരിക്കുന്നത്. 1814 ഫെബ്രുവരി 4-ന് ജർമ്മനിയുടെ തെക്കുപടിഞ്ഞാറുള്ള 'സ്റ്റുട്ഗാർട്ട് മിഷൻ മാഗസിനി'ൽ അച്ചടിച്ചുവന്ന ഇന്ത്യയിലെ ദേവീദേവന്മാരുടെയും മനുഷ്യരുടെയും ചിത്രങ്ങൾ കണ്ട് ഇന്ത്യ കാണാൻ ബാലനായ ഗുണ്ടർട്ട് ആഗ്രഹിച്ചിരുന്നു. പ്രാഥമിക വിദ്യാഭ്യാസത്തിനുശേഷം മൗൾബ്രോണിൽ വൈദികപരിശീലനത്തിനു ചേർന്ന ഗുണ്ടർട്ട്, ജർമ്മൻ, ഹീബ്രു, ഗ്രീക്ക്, ലത്തീൻ, ഇംഗ്ലീഷ്, ഫ്രഞ്ച് ഭാഷകൾ പഠിച്ചു. പ്രശസ്തമായ ട്യൂബിങ്ങൻ സർവ്വകലാശാലയിൽനിന്നു തത്ത്വശാസ്ത്രത്തിൽ ഡോക്ടറൽ ബിരുദം നേടിയ ഗുണ്ടർട്ടിന് ഇന്ത്യയിൽ പ്രേഷിതവേല ചെയ്യാൻ പ്രേരിപ്പിക്കുന്ന അതീന്ദ്രിയമായ ഒരനുഭവമുണ്ടായി. "ഇന്ത്യയിലേക്കു പോകാൻ ഞാൻ അത്യധികം ആഗ്രഹിക്കുന്നു. ആ മിഷൻ മേഖലയിലേക്കുള്ള വിളി ഞാൻ വ്യക്തമായി കേൾക്കുന്നു"; അദ്ദേഹം രേഖപ്പെടുത്തുന്നു.

സ്വിറ്റ്സർലണ്ടിലെ ബാസൽ ആസ്ഥാനമായി 1815-ൽ സ്ഥാപിക്കപ്പെട്ട പ്രൊട്ടസ്റ്റന്റ് സുവിശേഷസംഘമായ ബാസൽ മിഷൻ പ്രേഷിതസംഘത്തിൽ അംഗമായി ഗുണ്ടർട്ട് കേരളത്തിലെത്തി. മിഷനറിയായിരുന്ന ജൂലി ജീവിതസഖിയായി കടന്നുവരുന്നതും ഈ ഘട്ടത്തിലാണ്. ജാതീയമായ ഉച്ചനീചത്വങ്ങൾ നിലനിന്ന 19-ാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ മലബാറിൽ ജാതിമതവിഭാഗീയതകൾക്ക് അതീതമായി സ്വാശ്രയബോധവും ഇച്ഛാശക്തിയുമുള്ള ഒരു സമൂഹത്തെ സൃഷ്ടിക്കുന്നതിൽ ഗുണ്ടർട്ടിനൊപ്പം സഹധർമ്മിണിയും പങ്കാളിയായി. തലശ്ശേരി ഇല്ലിക്കുന്നിലെ ബംഗ്ലാവിന്റെ വരാന്തയിൽ അവർ മലയാളം സ്കൂൾ ആരംഭിച്ചു. 1847 ജൂണിൽ മതപ്രചരണാർത്ഥം പ്രസിദ്ധീകരിച്ച 'രാജ്യസമാചാരം' മലയാളത്തിലെ ആദ്യവർത്തമാനപ്പത്രമായി മാറി. ക്രിസ്തുമതബോധനമായിരുന്നു ഉള്ളടക്കം. സുവിശേഷപ്രസംഗതല്പരനായിരുന്ന ഗുണ്ടർട്ടിന് രോഗം ബാധിച്ച് സംസാരശേഷി നഷ്ടമായപ്പോൾ വേദപുസ്തകവിവർത്തനത്തിനായി തുടർകാലം അദ്ദേഹം സമർപ്പിച്ചു. എബ്രായാമൂലത്തിൽനിന്നും പഴയനിയമവും ഗ്രീക്കുമൂലത്തിൽനിന്നു പുതിയനിയമവും അദ്ദേഹം മലയാളത്തിലേക്ക് മൊഴിമാറ്റി. ഗുണ്ടർട്ട് ബൈബിൾ, 'റമ്പാൻ ബൈബിളി'നും 'ബെയ്‌ലി ബൈബിളി'നും ശേഷം പിറന്ന മലയാളം ബൈബിളാണ്. രണ്ടു ദശാബ്ദം നീണ്ട നിസ്തുലമായ ഭാഷായത്നങ്ങൾക്കുശേഷം സ്വദേശത്തേക്കു മടങ്ങിയ ആ ഭാഷാപണ്ഡിതൻ 1893 ഏപ്രിൽ 25-ന് നിത്യാക്ഷരങ്ങളോടു വിടചൊല്ലി. പ്രതിഫലേച്ഛയില്ലാതെ പ്രേഷിതവേലയ്ക്കും ഭാഷാപോഷണത്തിനും സമർപ്പിച്ച കഥാപുരുഷനോടു കാലം കാവ്യനീതി കാട്ടി. 1946-ലെ സാഹിത്യനോബൽ ഗുണ്ടർട്ടിന്റെ പൗത്രനെ തേടിയെത്തി. 'സിദ്ധാർത്ഥ' എന്ന അനശ്വരകാവ്യം രചിച്ച ഹെർമൻ ഹെസ്സേ, ഗുണ്ടർട്ടിന്റെ മകൾ മാറിയെയുടെ പുത്രനാണ്. തലമുറകളിലൂടെ കാലത്തോട് സംവദിക്കുന്ന ഭാഷാപ്രണയം! "സ്വർഗ്ഗത്തിൽവെച്ച് ഓരോ പുതിയ ഭാഷ പഠിക്കുവാൻ എനിക്ക് അവസരം കിട്ടിയാൽ എന്തൊരു സന്തോഷമായിരിക്കും" എന്നു പ്രത്യാശിച്ച ഗുണ്ടർട്ടിനെക്കുറിച്ച് മലയാളത്തിൽ രചിക്കപ്പെട്ട പുസ്തകത്തിന്റെ പേരും അന്വർത്ഥമാണ്; പറുദീസയിലെ ഭാഷാപണ്ഡിതൻ! ●

ടി.കെ

## വിധി നടപ്പിലായി



തൃശൂർ ഭദ്രാസനത്തിൽപെട്ട ചാലിശ്ശേരി സെ. പീറ്റേഴ്സ് & സെ. പോൾസ് പള്ളിയിൽ ഇടവക വികാരി ഫാ. മാത്യു ജേക്കബ് പുതുശ്ശേരി വി. കുർബ്ബാന അർപ്പിച്ചു.

## ദേവാലയ കൂദാശ



കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിൽപെട്ട ഇടമുറക് സെ. ജോർജ് ദേവാലയത്തിന്റെ കൂദാശ ഇടവക മെത്രാപ്പോലീത്താ അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ കാർമ്മികത്വത്തിൽ നടത്തപ്പെട്ടു.







## വിധി നടപ്പാക്കൽ: സഭാ പ്രതിനിധികൾ മുഖ്യമന്ത്രിയെ സന്ദർശിച്ചു

കോടതി വിധി നടപ്പാക്കുന്നതിനെതിരെ നിയമ നിർമ്മാണം നടത്തണമെന്ന വിഘടിത വിഭാഗത്തിന്റെ സമ്മർദ്ധം അംഗീകരിച്ചാൽ ഉണ്ടാകാവുന്ന പ്രതിസന്ധിയും അരാജകത്വവും മുഖ്യമന്ത്രിയുടെ ശ്രദ്ധയിൽപ്പെടുത്തി. സുപ്രീം കോടതി വിധി നാൽപതോളം പള്ളികളിൽ നടപ്പിലാക്കിയെന്നും മറ്റ് പള്ളികളിലും നടപ്പാക്കാൻ സർക്കാർ തയ്യാറാകണമെന്നും പ്രതിനിധി സംഘം അഭ്യർത്ഥിച്ചു. പ. കാതോലിക്കാബാവായുടെ അസിസ്റ്റന്റ് ഡോ. മാത്യൂസ് മാർ സേവേറിയോസ്, സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് എന്നീ മെത്രാപ്പോലീത്തന്മാരാണ് ക്ലിഫ് ഹൗസിൽ എത്തി മുഖ്യമന്ത്രിയെ സന്ദർശിച്ചത്.



## 3rd DEATH ANNIVERSARY
## IN LOVING MEMORY OF



( 17/09/2017 )

**Late Smt. Mariamma Chacko**
**W/o Shri P. Chacko**

**(9893045671)**
**47, Durgesh Vihar, J.K Road,**
**Narela Shankari, Bhopal**

"You were our Strength and Guiding Spirit and will Remain So Forever."

A Tribute of Love from

Children :
Sheena & Sachin
Shiji & Merlin-Ebin, Joyan

**ALL STAFF & EMPLOYEE'S**
**MGM INDUSTRIES & MGM ENTERPRISES,**
**BHOPAL. M.P.**

## 6th Birth day in Heaven
**17-09-2020**



## SIJU SAM JACOB

**Rosey villa,**
**Thumpamon**

With prayers ,
Daddy, Mummy, Achachen, Chechi
and Children

## 5–ാം ചരമ വാർഷികം, 8–09–2020



## നിധിൻ പോൾ വർഗീസ്

പിള്ളച്ചിറ കാലായിൽ
നാലുന്നാക്കൽ, വാകത്താനം.

പ്രാർത്ഥനയോടെ,
അപ്പ, അമ്മ, നീതു, നിത്യ, ഷാൽവിൻ,
ഡാൽ മോൻ, ജേക്കബ്, എൽഷാ മോൾ

# വൈദിക ഇൻഷുറൻസ് ദീർഘിപ്പിച്ചു

മലങ്കര ഓർത്തഡോക്സ് സഭയിലെ വൈദികരെയും കുടുംബാംഗങ്ങളെയും ഉൾപ്പെടുത്തിക്കൊണ്ടുള്ള ആരോഗ്യ ഇൻഷുറൻസ് പദ്ധതി പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയുടെ നിർദ്ദേശത്തിന്റെയും സഭാ വർക്കിംഗ് കമ്മിറ്റിയുടെ തീരുമാനത്തിന്റെയും അടിസ്ഥാനത്തിൽ ഈ വർഷവും തുടർന്ന് നടത്തുവാൻ തീരുമാനിച്ചതായി അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ അറിയിച്ചു. വൈദീകരിൽ നിന്നും വിഹിതം ശേഖരിച്ച് ഇൻഷ്വറൻസ് പദ്ധതി നടപ്പാക്കുവാനായിരുന്നു വൈദീക ശമ്പളപരിഷ്ക്കരണ സമിതിയുടെ നിർദ്ദേശം. എന്നാൽ കോവിഡ് മഹാമാരിയുടെ പശ്ചാത്തലത്തിൽ വൈദീക വിഹിതം വാങ്ങാതെ പദ്ധതിക്കാവശ്യമായ ഒന്നരക്കോടി രൂപയും സഭയിൽ നിന്ന് അടച്ച് പദ്ധതി നടപ്പാക്കുവാൻ പരിശുദ്ധ കാതോലിക്കാ ബാവാ നിർദ്ദേശിക്കുകയായിരുന്നു. ഈ തീരുമാനപ്രകാരം മലങ്കര സഭയിലെ രണ്ടായിരത്തോളം വൈദീകർക്കും അവരുടെ കുടുംബാംഗങ്ങൾക്കും ഇതിന്റെ പ്രയോജനം ലഭിക്കും. ഒരു കുടുംബത്തിന് പരമാവധി മൂന്ന് ലക്ഷം രൂപയുടെ ആരോഗ്യ പരിരക്ഷ ഇതിലൂടെ ലഭിക്കും.

# വൈദിക ചരമം



കടമ്മനിട്ട സെ. ജോൺസ് പള്ളി ഇടവകാംഗവും സീനിയർ വൈദികനുമായ കെ.സി. ജേക്കബ് കരിങ്ങാട്ടിൽ (104) നിര്യാതനായി. തുമ്പമൺ, ചെങ്ങന്നൂർ ഭദ്രാസനങ്ങളിൽ സേവനമനുഷ്ഠിച്ചിട്ടുണ്ട്.



ചെങ്ങമനാട് ആശ്രമാംഗമായ കീത്തലത്തറയിൽ ഫാ. കെ. എം. ഉമ്മൻ (86) നിര്യാതനായി. കടമ്പനാട് സെ. തോമസ് സ്കൂൾ അദ്ധ്യാപകൻ, ചൊവ്വള്ളൂർ സെ. ജോർജ് ഹൈസ്ക്കൂൾ ഹെഡ്മാസ്റ്റർ എന്നീ നിലകളിൽ സേവനമനുഷ്ഠിച്ചു. ഇടവങ്കാട് സെ. മേരീസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്.



പുത്തൻകാവ് സെ. മേരീസ് കത്തീഡ്രൽ ഇടവകാംഗവും അമേരിക്കൻ ഭദ്രാസനത്തിലെ സീനിയർ വൈദികനും പത്തനംതിട്ട ബേസിൽ ദയറാംഗവുമായ ഫാ. ഡോ. എം.കെ. തോമസ് (90) നിര്യാതനായി. ചെങ്ങന്നൂർ പുത്തൻകാവ് അയിരൂകുഴിയിൽ മലയിൽ മേലത്തേതിൽ കുടുംബാംഗം. 1994 മുതൽ ദീർഘകാലം ഷിക്കാഗോ എൽമസ്റ്റ് മാർ ഗ്രിഗോറിയോസ് ദേവാലയത്തിലെ വികാരിയായിരുന്നു. പത്തനംതിട്ട കാതോലിക്കേറ്റ് ഹൈസ്ക്കൂൾ അധ്യാപകൻ, കിഴവള്ളൂർ സെ. ജോർജ് മിഡിൽ സ്ക്കൂൾ ഹെഡ്മാസ്റ്റർ എന്നീ നിലകളിലും പ്രവർത്തിച്ചു.



എം. ജി. യൂണിവേഴ്സിറ്റിയിൽ നിന്നും ഇംഗ്ലീഷ് സാഹിത്യത്തിൽ (with Journalism) ഒന്നാം റാങ്ക് കരസ്ഥമാക്കിയ ബിൻസി വർഗീസ്. നിരണം സെന്റ് മേരീസ് പള്ളി ഇടവകാംഗവും യുവജനപ്രസ്ഥാനം മുൻ കേന്ദ്രകമ്മറ്റി അംഗവുമായ അച്ചാവേലിൽ ശ്രീ. ഉമ്മൻ വർഗീസിന്റെ മകൾ.



എം.ജി. യൂണിവേഴ്സിറ്റിയിൽ നിന്ന് ബി.കോമിന് ഒന്നാം റാങ്ക് കരസ്ഥമാക്കിയ കെസിയ സജി. പുതുപ്പള്ളി നിലയ്ക്കൽ ഓർത്തഡോക്സ് പള്ളി ഇടവകയിൽ വെട്ടത്ത് സജി വി. ഇട്ടിയുടെയും നിഷ സജിയുടെയും മകൾ.



വൈ.എം.സി.എ. ഏഷ്യാ പെസഫിക് അലയൻസിന്റെ ഭരണഘടനാ സമിതി ചെയർമാനായി അഡ്വ. ജോസഫ് ജോണിനെ തെരഞ്ഞെടുത്തു. ഏഷ്യയിലെ 24 രാജ്യങ്ങളുടെ ദേശീയ കൗൺസിലുകളുടെ കൂട്ടായ്മയാണ് ഏഷ്യാപെസഫിക് അലയൻസ്. കായംകുളം കാദീശാ ഇടവകാംഗം.



2019 ലെ മികച്ച എൻ സി സി ഓഫീസർക്കുള്ള അവാർഡ് 15 കേരള ബറ്റാലിയനിൽ ഉൾപ്പെട്ട തിരുവല്ല മാർത്തോമ്മ കോളേജിലെ എൻ.സി.സി ഓഫീസറും, വാണിജ്യശാസ്ത്ര വിഭാഗം അസിസ്റ്റന്റ് പ്രഫസറും കൂടിയായ ലഫ്റ്റനന്റ്. റെയിസൻ സാം രാജുവിന് ലഭിച്ചു. കേരളത്തിൽ നിന്ന് ആദ്യമായിട്ടാണ് ഒരു എൻ.സി.സി ഓഫീസർക്ക് ഈ അവാർഡ് ലഭിക്കുന്നത്. ദേശീയ പ്രതിരോധ വകുപ്പ് മന്ത്രി ശ്രീ. രാജ്നാഥ് സിങ്ങ് മെഡൽ സമ്മാനിച്ചു. എൻ.സി.സി. യിലെ ഏറ്റവും ഉന്നതമായ അവാർഡാണ് രക്ഷ മന്ത്രി പഥക്ക് അഥവ Defence minister Medal). തിരുവല്ല കുറ്റപ്പുഴ മാർ ഗ്രീഗോറിയോസ് ഇടവകാംഗമാണ്. ഭാര്യ: മാർത്തോമാ കോളേജ് രസതന്ത്ര വിഭാഗം അസിസ്റ്റന്റ് പ്രൊഫസർ ഡോ. റീനാമോൾ. മകൾ: റെക്സിൻ സൂസന്ന.

marriage



പെങ്ങാമുക്ക് മൂലേപ്പാട് പുലിക്കോട്ടിൽ പി. യു. ഷാജന്റെയും (സഭാ മാനേജിംഗ് കമ്മറ്റി അംഗം, കുന്നംകുളം ഭദ്രാസനം) മിനി ഷാജന്റെയും മകൻ **റോഷനും,** കോട്ടയം വാകത്താനം ചിറത്തിലാട്ട് ബിജു ഗീവർഗ്ഗീസിന്റെയും റെനി ബിജുവിന്റെയും മകൾ **ഡോ. ലിയയും** തമ്മിലുള്ള വിവാഹം 2020 ഓഗസ്റ്റ് 23–ാം തീയതി ഞായറാഴ്ച **പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ** പ്രധാന കാർമികത്വത്തിൽ **കോട്ടയം മാർ ഏലിയ കത്തീഡ്രലിൽ** വെച്ച് നടന്നു.

## 40th Wedding Anniversary



**K.C. Samuel & Marykutty**
(Malankara Orthodox Sabha Managing Committee Member)
Kandalampadickal Kizhakkakara
Kurampala South
മക്കൾ : Sajan, Dr. Sajani   മരുമക്കൾ : Linta, Renny Mathew
കൊച്ചുമക്കൾ : Shaino, Reuben, Shown, Sharon

## സ്ലീബാദാസ സമൂഹം 96–ാം വാർഷികം

1924 സെപ്റ്റം. 14–ന് ഭാഗ്യസ്മരണാർഹനായ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി ആരംഭിച്ച സ്ലീബാദാസ സമൂഹത്തിന്റെ 96–ാം വാർഷികം 2020 സെപ്റ്റംബർ 14, തിങ്കളാഴ്ച സ്ലീബാദാസ സമൂഹം ആസ്ഥാനമായ കണ്ടനാട് കർമ്മേൽ ദയറായിൽ ആചരിക്കും. രാവിലെ 6.15 ന് പ്രഭാത നമസ്ക്കാരം, 7.00–ന് വിശുദ്ധ കുർബ്ബാന. പെരുന്നാൾ ശുശ്രൂഷകൾക്ക് സ്ലീബാദാസ സമൂഹം അധ്യക്ഷൻ ഡോ. യാക്കോബ് മാർ ഐറേനിയോസ് പ്രധാന കാർമ്മികത്വം വഹിക്കും. തുടർന്ന് സ്ലീബാ ദാസ സമൂഹം കോ–ഓർഡിനേറ്റർമാരുടെ മീറ്റിംഗും ഉണ്ടായിരിക്കുമെന്ന് ജനറൽ സെക്രട്ടറി ഫാ. സോമു കെ. സാമുവേൽ അറിയിച്ചു.



## For Favours Received









Annamma Kochummen, Kundara

ഒരു വിശ്വാസി




- പ്രെസൺ ശെമ്മാശൻ-

### തോറ്റവർ

തോറ്റുതോറ്റങ്ങിരിക്കുമാപുരം
തങ്ങൾ തൻ തോൽവിയറിഞ്ഞതില്ല
നേരിൻവഴിയിലിരുൾ പൊത്തിയാജനം
അന്ധരാം പഥികരെ മാർഗമാക്കി

### ഋജുമതികൾ

പീഢയേറ്റുവശംകെട്ടവശരെങ്കിലും
കൺകളിൽ പ്രത്യാശയേറിയോർ
അവരനുഗതരായി ഭ്രാന്തനെ-
-ന്നാരോവിളിച്ചവൻ പിറകെ
കാടിറങ്ങി വന്നോൻ
മാട്ടിൻ തോലണിഞ്ഞോൻ
വഴികാട്ടിയാണ് പോലും
അവൻ കാത്തിരുന്നതും ഒരു പോരാളിയെയായിരുന്നു

### പോരാളി

അയാളൊരു തോട്ടക്കാരനായിരുന്നു
കളകളോടും കേടായ തരുക്കളോടും കലഹിച്ച്
വിണ്ണിനരചനെന്നു ചൊല്ലി
മണ്ണിൻ മടിത്തട്ടിൽ തലചായ്ച്ചുറങ്ങി
കടന്നു കയറ്റക്കാരെയയാൾ വാളാൽ തുരത്തി
ഉണർവുള്ളോൻ, കർമയോഗി, ഗുരു ശ്രേഷ്ഠൻ

### സമാധാനകാംക്ഷി

പൂത്തുലഞ്ഞവൃക്ഷലതാദികൾ
രക്തം കുലച്ചൊരാമുന്തിരിത്തോപ്പ്
കനത്ത കാവൽ,
ഉറങ്ങാത്ത തോട്ടക്കാരൻ
ആഹാബെന്നൊരുവന്റെവായിൽ വെള്ളമൂറി
അയാളൊരുപാധിവെച്ചു;
സമാധാനപരമായി നമുക്കീ തോട്ടം പങ്കു വെക്കാം
ഇല്ലെന്നു തോട്ടക്കാരനും

### തോട്ടക്കാരൻ

ഗുരുവിനെയൊറ്റണമെന്നുചൊല്ലിയെന്നന്തരംഗം
പലതുണ്ട് നേട്ടം പണം, പ്രതാപം!
ഒരു തരി സൈ്വര്യം തരില്ലിവൻ
സർവ്വപരിത്യാഗിയെങ്കിലും
തോട്ടം കാപ്പോൻ കാർക്കശ്യമുള്ളോൻ

### കലഹിക്കുവതെന്തിന്?

അനുരഞ്ജനം സർവർക്കുംസുഖപ്രദം
എതിരെ വരുവോൻ മിത്രമല്ലെനിക്ക്
ഗുരുവെങ്കിലോശിഷ്യനായിടിലോ
നൽകിഞ്ഞാനാ സമാധാന വിദ്വേഷിക്കൊരു
പൊതിഞ്ഞൊരാശ്ലേഷം ചുടുചുംബനത്തിൽ

കാവലിപ്പോഴും സുദൃഢമെങ്കിലും
പൊരുതി തോൽപ്പിക്കുന്നതെന്നിംഗിതം
കാവൽക്കാരൻ പുഞ്ചിരിച്ചു.
പണ്ടെങ്ങോ കിട്ടാ മുന്തിരി മോഹിച്ച
കുറുക്കനും കൂട്ടാളികളുമൊത്തുചേർന്നു
'ഒറ്റപ്പെടുത്തണം, തല്ലിത്തകർക്കണം'.
തച്ചുടച്ചകൈപ്പാദങ്ങൾ
നെറ്റിയിൽ മുൾമുടിപൂത്തുലഞ്ഞു.
തോറ്റുത്തോറ്റങ്ങിരിക്കുംജനമിതുതൻ-
-വിജയമെന്നു നിനക്കവെ
നേരുള്ളോർ ദർശിച്ചുകല്ലറയും
തൻ കല്ലറയ്ക്കു കാവൽ നിൽക്കുന്നൊരാ-
തോട്ടക്കാരനെയും

### ഉത്ഥിതൻ

മൃത്യുവിനോടും സന്ധിയില്ലാത്തോൻ
കാവൽ കനപ്പിക്കുമിനിയും
പോരിൽ തളരാത്തോൻ അവശനായി ഭാവിക്കും
ഉത്ഥാനമിവനുരസമെടോ!



ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായുടെ 23-ാം ഓർമ്മ (സെപ്റ്റം. 28), ആലുവ തൃക്കുന്നത്തു സെമിനാരി



പരിശുദ്ധ യൽദോ ബസേലിയോസ് ബാവായുടെ 335-ാം ഓർമ്മ (ഒക്ടോ. 3), കോതമംഗലം മാർതോമ്മൻ ചെറിയപള്ളി



ഫിലിപ്പോസ് മാർ ദീവന്നാസിയോസ് IV 165-ാം ഓർമ്മ (ഒക്ടോ. 12), ചേപ്പാട് പള്ളി



യൂഹാനോൻ മാർ അത്താനാസിയോസ് എപ്പിസ്ക്കോപ്പായുടെ 40-ാം ഓർമ്മ (ഒക്ടോ. 12), പെരിനാട് ബഥനി ആശ്രമം

## Third Death Anniversary
## 11-09-2020



# FR. JOHN KOSHY VAIDYAN
## KADUVATHOTTATHIL

**KIZHAKKETHERUVU P.O., KOTTARAKKARA**

**(May 1 , 1950 - September 11, 2017)**

Founding Vicar St. Gregorios Indian Orthodox Church
Atlanta, USA

"ആചാര്യേശാ മശിഹാ കൂദാശകളർപ്പിച്ച
ഈ ആചാര്യനേകുക പുണ്യം – നാഥാ സ്തോത്രം"

THE MALANKARA SABHA,
CATHOLICATE ARAMANA,
KOTTAYAM-686 004

RNI No. 3076/57,
Registered No. KL/KTM/39/2018-20
License No. KL/CR/KTM/WPP-23/2018-20
Licensed to Post Without Pre-Payment

Published on
10 September/2020

# 23-ാം ഓർമ്മ
# 28-09-2020



## ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ്
## മെത്രാപ്പോലീത്താ

INSERTED BY:

MOCCB
DIOCESE OF BOMBAY

PRINTED & PUBLISHED BY FR.SHALU LUKOSE FOR AND ON BEHALF OF ORTHODOX SATHYA VISWASA PARIPALANA SAMITHY, CATHOLICATE ARAMANA, DEVALOKAM.P.O.,VIA MUTTAMBALAM, KOTTAYAM,KERALA-686004 AND PRINTED AT STERLING PRINT HOUSE (P) LTD., DOOR. NO.49/1849, PONEKKARA, CHERANALOOR ROAD, AIMS PONEKKARA. POST, COCHIN, KERALA-682041 AND PUBLISHED AT CATHOLICATE ARAMANA, DEVALOKAM P.O., VIA MUTTAMBALAM, KOTTAYAM, KERALA-686004.

EDITOR: FR. ZACHARIAH NINAN ALIAS FR.LIJESH C.RAJ.